# ജ്യോതിഷമാർഗ്ഗദീപിക





ഗ്രന്ഥകർത്താ:

വടക്കെക്കര കരുണാകരമേനോൻ

# ജ്യോതിഷമാർഗ്ഗദീപിക

ഗ്രന്ഥകർത്താ:

വടക്കെകര കരുണാകരമേനോൻ.




പ്രസാധകന്മാർ

വിശ്വനാഥ് ബ്രദേർസ്,

വിശ്വഭാരതി പ്രസ്സ് & ബുക്ക് ഡിപ്പോ,

തൃശ്ശിവപേരൂർ.

# പ്രസ്താവന.

---

'ജ്യോതിഷം' എന്ന പദത്തിനു് 'ജ്യോതി' അഥവാ പ്രകാശത്തിനെപ്പററിയ ജ്ഞാനം എന്നൎത്ഥമാകുന്നു. ഈ ജ്യോതിസ്സൃഷ്ടിസ്ഥിതിസംഹാരകാരണമായ ജ്യോതിസ്സു തന്നെയാണു്. ഇംഗ്ലീഷിൽ Astrology എന്ന പദവും, Astro=നക്ഷത്രം. Logos=Logic, അഥവാ 'യുക്തി' എന്ന ധാതുക്കളിൽനിന്നും ഉണ്ടായതാകുന്നു. പൂൎണ്ണചന്ദ്രൻ ഉദിച്ചുയരുമ്പോൾ കടലിൽ തിരമാലകൾ പൊങ്ങുന്നതും, നേരെ മറിച്ചു് കറുത്ത വാവുന്നാൾ കടലിന്റെ ശക്തി കുറയുന്നതും നമുക്കു് അനുഭവമാണല്ലൊ. രോഗപീഡിതരായ പലക്കും കറുത്ത വാവുന്നാൾ രോഗാധിക്യമുണ്ടാകുന്നതും, വാവാരുതി മരണം സംഭവിക്കുന്നതും നാം കാണുന്നുണ്ടു്. അതിൽനിന്നാം ചന്ദ്രനു് ഭൂമിയെ സംബന്ധിച്ചും, ഭൂമിയിൽ വസിക്കുന്ന ജീവജാലങ്ങളെ സംബന്ധിച്ചും ചില ശക്തിവിശേഷങ്ങൾ ഉണ്ടെന്നു നമുക്കു് അറിവാകുന്നു. സൂൎയ്യപ്രകാശം ജീവസന്ധാരണത്തിനു അവശ്യം ആവശ്യമാണെന്നും, ആ സൂൎയ്യപ്രകാശത്തിന്റെ ആധിക്യവും അഭാവവും വരുമ്പോൾ ജീവജാലങ്ങളിൽ പല പല പരിണാമങ്ങളും ഉണ്ടാകുമെന്നും നമുക്കേവക്കും വിദിതമായ കാൎയ്യമാണു്. നവഗ്രഹങ്ങളിൽ സൂൎയ്യൻ. ചന്ദ്രൻ എന്നീ രണ്ടു ഗോളങ്ങൾക്കു് ലോകത്തിന്റേയും ലോകത്തിലെ ജീവജാലങ്ങളുടേയും മീതെ ഇത്രമാത്രം അധികാരമുണ്ടെങ്കിൽ മററു ഗ്രഹങ്ങൾക്കും അപ്രകാരമുള്ള ചില അധികാരങ്ങൾ ഉണ്ടായിക്കൂടെ? സാമാന്യമായി എല്ലാവരേയും സ്പൎശിക്കുന്ന ഇത്തരം ശക്തിവിശേഷങ്ങൾ അവക്കുണ്ടെങ്കിൽ ഓരോരുത്തരേയും പ്രത്യേകം പ്രത്യേകം ഓരോവിധം സ്പൎശിക്കുന്ന ചില ശക്തിവിശേഷങ്ങളും ഈ ഗ്രഹഗോളങ്ങൾക്കുണ്ടായിക്കൂടയോ? ഈ പ്രശ്നങ്ങൾ നമ്മുടെ ചിന്തക്കു് വിഷയീഭൂതമായാൽ തീൎച്ചയായും, ജ്യോതിഷത്തിനെപ്പററി നമുക്കു് വിശ്വാസം ഉണ്ടാകാതിരിക്കാൻ തരമില്ല.

'ഡാൻററി', 'പിത്തഗോറസ്സ്', 'ബേക്കൺ', കെപ്ലർ' 'ഡെമോക്രററിസ്സ്' എന്നീ പാശ്ചാത്യ ശാസ്ത്രജ്ഞന്മാരും പൌരസ്ത്യപണ്ഡിതന്മാരെപ്പോലെ ജ്യോതിശ്ശാസ്ത്രത്തിൽ വിശ്വാസമുള്ളവരാ

യിരുന്നു. പൌരസ്ത്യ ഋഷീശ്വരന്മാരിൽ പരാശരനും ജൈമിനിയും ആണു് ജ്യോത്സ്യശാസ്ത്രത്തിൽ പ്രാമുഖ്യം നേടിയവർ. അവരിൽ പരാശരന്റെ പദ്ധതികളെ ആസ്പദമാക്കിയാണു് അനവധി ജ്യോത്സ്യഗ്രന്ഥങ്ങൾ പിന്നീടു് പലരും രചിച്ചിട്ടുള്ളതു്. ജൈമിനിയുടെ ഗ്രന്ഥങ്ങൾ ഒട്ടധികവും നമുക്കു് കിട്ടാതെപോയിട്ടുണ്ടു്. "ജൈമിനീസൂത്രങ്ങൾ" എന്ന പേരിൽ അപൂർവ്വമായി ഒരു ഗ്രന്ഥം മാത്രമേ അദ്ദേഹത്തിന്റേതായിട്ടു് ഇന്നു് പ്രചാരത്തിലുള്ളു. ബൃഹൽജാതകം ബൃഹൽസംഹിത എന്ന പേരുകളിൽ വരാഹമിഹിരൻ എഴുതിയിട്ടുള്ള രണ്ടു ഗ്രന്ഥങ്ങൾ ജ്യോത്സ്യശാസ്ത്രജ്ഞന്മാരുടെ അമൂല്യനിധികളാണു്. ഗർഗ്ഗൻ, സത്യാചാര്യൻ ഭട്ടോപാലൻ, വെങ്കടേശൻ എന്നിവരുടെ ഗ്രന്ഥങ്ങളും അതുപോലെ ജ്യോത്സ്യന്മാരിൽ പലരും പ്രധാനഗ്രന്ഥങ്ങളായി പരിഗണിച്ചുവരുന്നു.



ജ്യോത്സ്യശാസ്ത്രം ശരിയായി പഠിച്ചിട്ടുള്ളവർക്കു് ഒരാളുടെ ഉല്പത്തിമുതൽ മരണംവരെയും അയാൾക്കു് വരുവാനിരിക്കുന്ന ഓരോ സംഭവങ്ങളെക്കുറിച്ചും അയാളുടെ മുജ്ജന്മപുനർജ്ജന്മാദി അവസ്ഥാന്തരങ്ങളെക്കുറിച്ചും, ശരിയായും കൃത്യമായും ഗ്രഹിക്കാൻ സാധിക്കുന്നതാണു്. എന്നാൽ, ആ ശാസ്ത്രത്തിൽ ശരിയായ പരിജ്ഞാനവും പരിചയവും സിദ്ധിച്ചിട്ടില്ലാത്തവരാണു് ജ്യോത്സ്യന്മാരിൽ മിക്കപേരും. അതു മുഴുവൻ പഠിക്കാൻ ആജീവനാന്തം യത്നിച്ചാലും സാധിക്കുന്നതുമല്ല. പഠിച്ച സംഗതികൾതന്നെ ഓർമ്മിച്ചു് ഗ്രഹങ്ങളുടെ വിവിധനിലകളെ സംബന്ധിച്ചും ശരിയായി മനസ്സിലാക്കി, സൂക്ഷ്മമായും, പൂർത്തിയായും ഒരു ജാതകം പരിശോധിക്കുക എന്നതു് ആർക്കും അത്ര എളുപ്പമായ ഒന്നല്ല. അവനവനറിയാവുന്ന ഒട്ടുചില സംഗതികൾമാത്രം ആധാരമാക്കിയെ മിക്കപേർക്കും ജാതകപരിശോധന നടത്തുവാൻ സാധിക്കാറുള്ളു. ജാതകം എടുത്താൽ എത്രമാത്രം ശരിയായി ഉണ്ടാക്കിയിട്ടുള്ളതാണെന്നും, അതിൽ സമയഭേദമോ, ഗണിതപിഴകളോ വന്നിട്ടുണ്ടോ എന്നും നോക്കുവാനും അധികംപേർക്കും ക്ഷമയുണ്ടാകാറില്ല. അതുകൊണ്ടെല്ലാം ജോത്സ്യന്മാർക്കു് തെററുപററുക സാധാരണയാണു്. നിരന്തരമായും ആത്മാർത്ഥമായും, ക്രമമായും ഈശ്വരസേവനംചെയ്തും പാവനമായ ആദർശങ്ങളെ അടിസ്ഥാനമാക്കിയും, ലോകോപകാരാർത്ഥം ജീവിക്കുന്ന ജ്യോത്സ്യന്മാർ മാത്രമേ

'ദൈവജ്ഞൻ' എന്ന പേരിന്നു് അൎഹനാകുന്നുള്ളു. അങ്ങിനെയുള്ള ദൈവജ്ഞന്നു്, ജ്യോതിഷവിജ്ഞാനം നന്നാ കുറവാണെങ്കിൽകൂടി അദ്ദേഹം എന്തു പറയുന്നുവോ അതെല്ലാം സത്യമായി ഭവിക്കുന്നു. അതുകൊണ്ടു്, ആരെങ്കിലും ജ്യോതിഷം പഠിക്കുവാൻ താല്പൎയ്യം പ്രദൎശിപ്പിക്കുന്നുണ്ടെങ്കിൽ അവർ ആദ്യംതന്നെ ഈശ്വരസേവ ചെയ്യുകയും ശുദ്ധമായ ജീവിതം നയിക്കുകയും വേണ്ടതാണു്.

മഹാസമുദ്രംപോലെ അതിവിശാലവും, അത്യഗാധവുമായ ജ്യോതിശ്ശാസ്ത്രത്തിനെസംബന്ധിച്ചു് ഒരു ഗ്രന്ഥം എഴുതുവാൻ കരിക്കലും ഈയുള്ളവന്നു് പ്രാപ്തിയില്ല. എന്നാൽ ജ്യോതിഷം എന്നാൽ എന്താണെന്നുപോലും അറിഞ്ഞിട്ടില്ലാത്ത അഭ്യസ്തവിദ്യന്മാൎക്കു് അതിന്റെ ഒരു ഏകദേശരൂപം ഒന്നു് ചൂണ്ടിക്കാണിക്കുക എന്നതു് മാത്രം ഉദ്ദേശിച്ചു് എഴുതിയതാണു് ഈ പുസ്തകം. മറ്റു ജ്യോതിഷഗ്രന്ഥങ്ങളെ വായിക്കുവാനും, ജ്യോതിശ്ശാസ്ത്രം ശരിയായി പഠിക്കുവാനും, ഈ ഗ്രന്ഥം വായിച്ചതുകൊണ്ടു് ആൎക്കെങ്കിലും ഉത്സാഹമുണ്ടാകുന്ന പക്ഷം, ഈയുള്ളവന്റെ ഉദ്ദേശം സഫലമാകുന്നതാണു്. ഇതിൽ പ്രതിപാദിച്ചിട്ടുള്ള സംഗതികൾ ഒരു പണ്ഡിതനെ പഠിപ്പിക്കുവാൻ വേണ്ടിയുള്ളതല്ല, നേരെമറിച്ചു് അറിവില്ലാത്തവൎക്കു് പാണ്ഡിത്യം ഉണ്ടാകുവാൻ പ്രോത്സാഹനം നല്കുന്ന ഒരു 'വഴികാട്ടി' എന്ന നിലയിലുള്ളവയാണു്. ആ ഉദ്ദേശത്തിൽനിന്നു അധികം പിഴക്കാതിരിക്കാൻ പ്രത്യേകം മനസ്സിരുത്തിയാണു് ഇതെഴുതിയിട്ടുള്ളതു്.

ഗ്രന്ഥകൎത്താ.

# ജ്യോതിഷമാൎഗ്ഗദീപിക.

## അദ്ധ്യായം ൧.

### ആകാശമണ്ഡലവും ഗ്രഹഗോളങ്ങളും.

അനാദ്യന്തമായ ആകാശമണ്ഡലത്തിൽ നിരവധി ഗോളങ്ങളുള്ളതിൽ ഒരു ഗോളം മാത്രമാണു് നാം നിവസിക്കുന്ന ഭൂമി. എല്ലാഗോളങ്ങളും സൂൎയ്യഗോളത്തിനോടു് ആകൎഷണസംബന്ധമുള്ളവയും, അവ എല്ലാം സൂൎയ്യനെ സദാപി വലയം ചെയ്തുകൊണ്ടിരിക്കുന്നവയുമാണു്. സൎവ്വഗ്രഹങ്ങളിൽ ഏററവും അധികം അകലത്തിൽ സ്ഥിതിചെയ്യുന്ന ഗ്രഹം ശനിയാണു്. ഗ്രഹഗോളങ്ങളിൽവെച്ചു് ഏററവും വലുപ്പം കൂടിയ വ്യാഴം ശനിക്കു താഴെ സ്ഥിതി ചെയ്യുന്നു. വ്യാഴത്തിനു താഴെ സ്ഥിതിചെയ്യുന്നതു ചൊവ്വയാണു്. ചൊവ്വ കഴിഞ്ഞാൽ പിന്നെ ആദിത്യൻ. ആദിത്യനു് 9 30,00,000 നാഴിക താഴെ ഭൂമി സ്ഥിതിചെയ്യുന്നു. ഭൂഗോളത്തെ വലയം ചെയ്തുകൊണ്ടിരിക്കുന്ന ഒരു ഉപഗ്രഹമാണു ചന്ദ്രൻ. ചന്ദ്രൻ ഭൂമിയിൽനിന്നു 210,000 നാഴിക അകലെയാണു്. ഭൂഗോളത്തിനു താഴെയുള്ള ഗ്രഹങ്ങൾ ശുക്രനും, അതു കഴിഞ്ഞാൽ ബുധനുമാണു്. ഗ്രഹങ്ങൾക്കെല്ലാം പ്രത്യേകം പ്രത്യേകം സഞ്ചാരവീഥികളുണ്ടു്. ആ സഞ്ചാരവീഥികളിലൂടെ അവയെല്ലാം സൂൎയ്യനെ പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുന്നു. ഓരോ ഗ്രഹങ്ങളുടേയും ഗമനപഥങ്ങളെ അവരവരുടെ കക്ഷ്യാമാൎഗ്ഗങ്ങൾ എന്നു പറയുന്നു. ഗ്രഹങ്ങളുടെ സ്വക്ഷേത്രങ്ങളെ രാശി ചക്രത്തിൽ ഇപ്രകാരം കുറിക്കുന്നു.

| | | | |
|---|---|---|---|
| ഗുരു (വ്യാഴം) | കുജൻ (ചൊവ്വ) | ശുക്രൻ | ബുധൻ |
| ശനി | | | ചന്ദ്രൻ |
| ശനി | | | രവി |
| ഗുരു | കുജൻ | ശുക്രൻ | ബുധൻ |

ഗ്രഹങ്ങളെല്ലാം അവരവരുടെ പ്രത്യേകമായ ഗമനമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഭൂമിയിൽനിന്നുകൊണ്ട് അവയെ നോക്കുന്ന നമ്മൾ, നോക്കുന്ന സമയത്തേയും സ്ഥലത്തേയും ആസ്പദമാക്കി അവയെ വ്യത്യസ്ഥനിലകളിൽ കാണുന്നു.

ഓരോ സമയത്തുമുള്ള ഗ്രഹങ്ങളുടെ നിലകളെ "ഡിഗ്രി" കണക്കാക്കി നമുക്ക് അറിയാവുന്നതാണ്. ഒരു വൃത്തത്തെ നാലായി വിഭജിച്ചാൽ അതിൽ താഴെ കൊടുത്തിരിക്കും വിധം നാലു സമമായ കോണുകളുണ്ടായിരിക്കുമല്ലൊ. അതിൽ ഓരോ കോണിനും 90 ഡിഗ്രിയായിരിക്കും. ആ കോണുകളിൽ ഓരോന്നിനേയും മൂന്നായി വിഭജിച്ചാൽ 30 ഡിഗ്രി വീതമുള്ള മൂന്നു കോണുകൾ വീതം ഉണ്ടാകുമല്ലൊ. അപ്രകാരം 30 ഡിഗ്രി വീതമുള്ള ഓരോ വിഭാഗത്തേയും ഒരു രാശിയെന്നു പറയുന്നു. ഇംഗ്ലീഷിൽ ഡിഗ്രിയെന്നു പറയുന്നതിനെ ജോത്സ്യശാസ്ത്രത്തിൽ "ഭാഗ"യെന്നു പറയുന്നു. 30 ഭാഗയാണ് ഒരു രാശി. ഓരോ രാശിയുടേയും ഡിഗ്രി അഥവാ ഭാഗയെപ്പററിയും അവയുടെ പേ




| | | | |
|---|---|---|---|
| 330—360° മീനം | 0—30° മേടം | 30—60° ഇടവം | 60°—90° മിഥുനം |
| 300°—330° കുംഭം | | | 90°—120° കർക്കിടകം |
| 270—300° മകരം | | | 120°—150° ചിങ്ങം |
| 240—270° ധനു | 210—240° വൃശ്ചികം | 180°—210° തുലാം | 150—180° കന്നി |

ങ്ങളെപ്പററിയും മറുഭാഗത്തു ചേർത്തിരിക്കുന്ന ചിത്രത്തിൽ നിന്നും മനസ്സിലാക്കാം.

ആദ്യത്തെ 30 ഭാഗത്തെയാണു് മേടം രാശി എന്നു പറയുന്നതു്. അതിന്നുശേഷം ഓരോ 30 ഭാഗവും (ഡിഗ്രി) ക്രമേണ ഇടവം, മിഥുനം, കക്കിടകം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു, മകരം, കുംഭം, മീനം എന്നിങ്ങിനെയായി മീനം രാശി 330°—360° യിൽ അവസാനിക്കുന്നു.

---

## അദ്ധ്യായം ൨.

### രാശികൾ



ആകാശമണ്ഡലത്തെ പന്ത്രണ്ടായി വിഭജനം ചെയ്തിട്ടുള്ളതിൽ ഓരോ വിഭാഗത്തേയുമാണു് "രാശി"യായി പറയുന്നതു് എന്നു് നാം മനസ്സിലാക്കിയല്ലൊ. വടക്കു് കിഴക്കെ ഭാഗം മീനം രാശിയും, തെക്കു് കിഴക്കെ ഭാഗം മിഥുനം രാശിയും, തെക്കു് പടിഞ്ഞാറെ ഭാഗം കന്നിരാശിയും, വടക്കു് പടിഞ്ഞാറെ ഭാഗം ധനുരാശിയും, കിഴക്കു് ഭാഗത്തു് മീനത്തിന്നു് അടുത്തതു് മേടവും, അടുത്തതു് എടവവും, തെക്കെഭാഗത്തു് മിഥുനത്തിനടുത്തതു് കക്കിടകവും അടുത്തതു് ചിങ്ങവും, പടിഞ്ഞാറെഭാഗത്തു് കന്നിക്കു് അടുത്തതു് തുലാംരാശിയും, അടുത്തതു് വൃശ്ചികവും, വടക്കെഭാഗത്തു് ധനുവിനടുത്തതു് മകരവും അടുത്തതു് കുംഭവുമാകുന്നു.

ഈ രാശികളെ ഓജരാശികളെന്നും യുഗ്മരാശികളെന്നും, ചരം, സ്ഥിരം, ഉഭയം രാശികളെന്നും, ജലം, അഗ്നി, ഭൂമി, വായു, രാശികളെന്നും തിരിച്ചിട്ടുണ്ടു്. മേടം മുതൽ ഒന്നിടവിട്ടു് മിഥുനം, ചിങ്ങം, തുലാം, ധനു, കും

ഒം രാശികൾ ഓജരാശികളും, ശേഷം രാശികൾ യുഗ്മരാശികളുമാണു്. മേടം ചരരാശിയും, എടവം സ്ഥിരരാശിയും. മിഥുനം ഉഭയരാശിയുമാണു്.

മേടത്തിൽ നിന്നു് നാലാമതുവരുന്ന കർക്കിടകവും, കർക്കിടകത്തിൽനിന്നു് നാലാമതുവരുന്ന തുലാംരാശിയും, അവിടന്നു് നാലാമതുവരുന്ന മകരവും ചരരാശികളാണു്. കർക്കിടകത്തിനു് ശേഷംവരുന്ന ചിങ്ങം സ്ഥിരരാശിയും, കന്നി ഉഭയരാശിയുമാണു്. അതുപോലെ തുലാത്തിനു് ശേഷംവരുന്ന വൃശ്ചികം സ്ഥിരവും, ധനു ഉഭയവും, മകരത്തിനു് ശേഷംവരുന്ന കുംഭം സ്ഥിരവും, മീനം ഉഭയവുമാണു്. മീനം ജലരാശിയും, മേടം അഗ്നിരാശിയും, ഇടവം ഭൂമിരാശിയും മിഥുനം വായുരാശിയുമാണു്. വൃശ്ചികം ജലരാശിയും, ധനു അഗ്നിരാശിയും, മകരം ഭൂമിരാശിയും, കുംഭം വായുരാശിയുമാകുന്നു. ഓജരാശികളെ പുരുഷരാശികളെന്നും, യുഗ്മരാശികളെ സ്ത്രീരാശികളെന്നും പറയാറുണ്ടു്.

ഓജരാശികളിൽ ജനിക്കുന്നവർ ആറ്റാഭചിത്തന്മാരായും യുഗ്മരാശികളിൽ ജനിക്കുന്നവർ മനോവ്യാകുലതയുള്ളവരായും സാമാന്യേന കണ്ടുവരുന്നു. ചരരാശികളിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളെക്കാൾ സ്ഥിരരാശികളിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങൾക്കും, സ്ഥിരരാശിയിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളെക്കാൾ ഉഭയരാശിസ്ഥിതരായ ഗ്രഹങ്ങൾക്കും ശക്തി കൂടുതലാണു്. ആഗ്നേയരാശികളിൽ ജനിക്കുന്നവർ ധൈര്യം, ശക്തി, കോപം, അഹങ്കാരം മുതലായവ കൂടുതലുള്ളവരാണു്. അവർ യന്ത്രസംബന്ധമായ ജോലികൾക്കും, യുദ്ധസേവനത്തിനും പററിയവരായിരിക്കും. ഭൂമിരാശിയിൽ ജനിക്കുന്നവർ സ്വാത്വികരും അല്പന്മാരും അത്യാഗ്രഹികളുമാണു്. അവർക്കു് ജോലികളിൽ കൂടുതൽ ശ്രദ്ധകാണും. കൃഷി മുതലായ മണ്ണിനോടിടപെട്ട ജോ

ഷികൾക്ക് ഇവർ പാറുന്നവരാണ്. വായുരാശിക്കാർ സത്യവാന്മാരും, സഞ്ചാരപ്രിയന്മാരും, ഗവേഷണാദി ജോലികളിൽ വിദഗ്ദ്ധന്മാരും, ധൈര്യസ്വഭാവമുള്ളവരുമായിരിക്കും. ശാസ്ത്രപരവും, എഴുത്തുസംബന്ധവുമായ ജോലികളിൽ അവർ ഏർപ്പെടുന്നു. ജലരാശിക്കാർ സ്വന്തകാര്യങ്ങളിൽ മാത്രം ശ്രദ്ധാലുക്കളും, ഹൃദയവിശാലത കാണാവരുമാണ്. അവർ കച്ചവടസംബന്ധമായും, കൃഷിപരമായും, ജോലിചെയ്യുകയും ധനം സമ്പാദിക്കുകയും ചെയ്യുന്നു. ഇവർ തീർത്ഥയാത്രകളിൽ ഉത്സുകരായിരിക്കും.

ഭൂഗോളം സദാപി തന്നത്താൻ തിരിഞ്ഞുകൊണ്ട് സൂര്യനെ വലംവെക്കുന്നു. അങ്ങിനെ വലംവെക്കുമ്പോൾ എപ്പോഴും സൂര്യാദിനവഗ്രഹങ്ങളുടേയും ഭൂമിയുടേയും സ്ഥിതി ഒരേനിലയിലായിരിക്കയില്ലല്ലൊ. നവഗ്രഹങ്ങൾ എല്ലാം ഏതാനും കൊല്ലങ്ങൾകൊണ്ടും, ഏതാനും മാസങ്ങൾകൊണ്ടും ഏതാനും ദിവസങ്ങൾകൊണ്ടും രാശികൾ ഒന്നു കഴിഞ്ഞു് മറ്റൊന്നായി ക്രമത്തിൽ ചരിച്ചുകൊണ്ടിരിക്കുന്നു. അതിൽ സൂര്യൻ ഓരോ രാശിയിലും കൃത്യം ഒരു മാസം വീതം നില്ക്കുന്നു. മേടസംക്രമത്തിന് സൂര്യൻ മേടം രാശിയിൽ പ്രവേശിക്കുകയും ആ മാസം ആ രാശിയിൽ നില്ക്കുകയും ചെയ്യുമ്പോൾ ആ മാസത്തെയാണ് നാം മേടമാസം എന്ന് പറയുന്നതു്. മേടത്തിൽനിന്നു എടവസംക്രമത്തിന് സൂര്യൻ എടവം രാശിയിലേക്ക് പ്രവേശിക്കുമ്പോൾ ആ മാസം എടവമാസമായി.

## ജനിച്ച മാസത്തിന്റെ—അഥവാ ജാതകത്തിൽ സൂര്യൻ നില്ക്കുന്ന രാശിയുടെ സാമാന്യഫലങ്ങൾ.

**മേടത്തിൽ സൂര്യൻ നിന്നാൽ അഥവാ മേടം ജനിച്ചമാസമാണെങ്കിൽ:—**

അപാരമായകീർത്തി, സഞ്ചാരപ്രിയം, അല്പധനം,— ആയുധങ്ങൾധരിക്കാൻ ആസക്തി.

ഇടവം:—വസ്ത്രാദ്യലങ്കാരങ്ങളിൽ വ്യാപാരം. സ്ത്രീനിന്ദ, സംഗീതവൈദഗ്ദ്ധ്യം.

മിഥുനം:—വ്യാകരണ നൈപുണ്യം, ജ്യോതിഷജ്ഞാനം നല്ല ധനസ്ഥിതി.

കക്കിടകം:—സ്വാതന്ത്ര്യപ്രിയം, കോപം, പരന്മാർക്ക് വേണ്ടി ജോലിചെയ്യുന്ന സ്വഭാവം അധികം അലഞ്ഞു നടക്കേണ്ട യോഗം.

ചിങ്ങം:—വനവാസപ്രിയം, ശക്തി, വിസ്തൃതമായ പ്രവൃത്തികൾ.

കന്നി:—ലേഖനങ്ങൾ എഴുതുവാൻ സാമർത്ഥ്യം, ചിത്രകലാവൈദഗ്ദ്ധ്യം സാഹിത്യപരിശീലനം ഗണിതശാസ്ത്രാഭിരുചി —നല്ലലോകപരിജ്ഞാനം, സ്ത്രീകളെ പോലെയുള്ള ദേഹപ്രകൃതി.

തുലാം:—മദ്യപാനാസക്തി, സഞ്ചാരപ്രിയം, ക്രൂരകർമ്മങ്ങൾക്ക് വാസന.

വൃശ്ചികം:—ഭയങ്കരപ്രകൃതി, ആലോചിക്കാതെ ജോലികൾ ആരംഭിക്കുന്ന സ്വഭാവം, ആയുധവിദ്യയിൽ സമർത്ഥത, വിഷമരുന്നു പ്രയോഗത്തിൽകൌശലം.

ധനു:—സ്വാതന്ത്ര്യശീലം, വൈദ്യകലാവൈദഗ്ദ്ധ്യം നല്ല ധനസ്ഥിതി, ഈശ്വരഭക്തി.

മകരം:—തന്റെ നിലയ്ക്ക് ഉചിതമല്ലാത്ത ജോലികൾ ചെയ്യേണ്ടതായിവരുന്നയോഗം, അല്പവിദ്യ, അല്പം അറിവ്, അല്പം ധനം, കവിഞ്ഞകീർത്തി, അന്യധനം അനുഭവിക്കാൻ യോഗം.

കുംഭം:—ദാരിദ്ര്യം, അല്പപുത്രയോഗം.

മീനം:—സ്ത്രീകൾ പൂജിക്കുന്ന പ്രകൃതി, അനല്പമായ ധനം.

ഭൂമിയെ വലംവെച്ചു കൊണ്ടിരിക്കുന്ന ചന്ദ്രൻ 2¼ നാളു് വീതം ഓരോ രാശിയിൽ നില്ക്കുന്നു. അശ്വതി, ഭരണി കാർത്തികക്കാൽ ഇങ്ങിനെ ആദ്യത്തെ 2¼ നാളുകൾ ചന്ദ്രൻ മേടം രാശിയിലും, അതിനു ശേഷം അടുത്ത 2¼ നാളുകൾ ഇടവം രാശിയിലും അങ്ങിനെ ക്രമമായി അവസാനത്തെ 2¼ നാളുകൾ മീനം രാശിയിലും ആയി ചന്ദ്രൻ ഭൂമിയെ ഒരു പ്രാവശ്യം ചുറ്റുന്നു. അശ്വതി, ഭരണി കാർത്തികക്കാൽ—മേടക്കൂറ് എന്നു് പറയുന്നതിന്റെ താല്പര്യം ഈ 2¼ നാളുകളിൽ ചന്ദ്രൻ മേടം രാശിയിൽ സ്ഥിതി ചെയ്യുന്ന വെന്നാണു്. അതുകൊണ്ടു് ജനിച്ച നാളു നോക്കിയാൽ ചന്ദ്രൻ ഏതു് രാശിയിലാണു് സ്ഥിതിചെയ്യുന്നതെന്നു് മനസ്സിലാക്കാം. ജനനസമയത്തു് ചന്ദ്രൻ നില്ക്കുന്ന രാശിയുടെ ഫലങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

## ചന്ദ്രൻ നില്ക്കുന്ന രാശിയുടെ ഫലങ്ങൾ.

ചന്ദ്രൻ മേടം രാശിയിൽ നിന്നാൽ (അഥവാ ജനിച്ച പുരുഷൻ അശ്വതി ഭരണി കാർത്തികക്കാൽ ഇതിലേതെങ്കിലുമാണെങ്കിൽ ചുമപ്പുനിറംകലന്ന കണ്ണുകൾ, സസ്യഭക്ഷണത്തിൽ അഭിരുചി, പെട്ടെന്നു് സങ്കടപ്പെടുന്ന സ്വഭാവം, സഞ്ചാരപ്രിയം, സംഭോഗാസക്തി, ബലം കുറഞ്ഞ കാലിണകൾ, ധനം സ്ഥിരമായിഇല്ലായ്ക, വികൃതമായ നഖങ്ങൾ, ശിരസ്സിൽ മുറി പററുക, കോപസ്വഭാവം, അസ്ഥിരമായ മനസ്സു്, വെള്ളത്തിൽ ഇറങ്ങാൻ ഭയം.

ചന്ദ്രൻ ഇടവം രാശിയാണെങ്കിൽ—കാർത്തിക മുക്കാൽ, രോഹിണി, മകയിരത്തര:—

സൌന്ദര്യം, വലിയമുഖം, ദാനപ്രിയം, നിർഭാഗ്യം, വലിയശക്തിയും അധികാരവും, കഴുത്തിൽമുഴ, സ്ത്രീസന്താന

ങ്ങൾ അധികം, കാമപ്രകൃതി, എല്ലാവരും സ്നേഹിക്കുന്നശീലം, ഭക്ഷണപ്രിയം, സ്നേഹിതന്മാരോട് അത്യധികമായ ഇഷ്ടം, ബാല്യത്തിൽ അസുഖങ്ങൾ.

മിഥുനം:— മകയിരത്തര, തിരുവാതിര, പുണർതത്തിൽ മുക്കാൽ:— സ്ത്രീകളോട് അനുരക്തി, ചുമന്നകണ്ണുകൾ, ശാസ്ത്രങ്ങളിൽ വൈദഗ്ദ്ധ്യം, ചുരുണ്ട തലമുടി, തീക്ഷ്ണബുദ്ധി, മധുരമായ സംഭാഷണം, സംഗീതാഭിരുചി, നൃത്തപ്രിയം, ഉയർന്ന നാസിക, മറ്റുള്ളവരുടെ ചിന്താഗതി അറിവാൻ പ്രത്യേകബുദ്ധിപാടവം.

കർക്കിടകം:—പുണർതത്തിൽ കാൽ, പൂയം, ആയില്യം. വേഗത്തിൽ നടക്കുന്ന പ്രകൃതി, (നടക്കുമ്പോൾ തലകുനിച്ച് പിടിക്കും) ഒരു ഉത്തമസ്നേഹിതൻ ഉണ്ടായിരിക്കും. സ്ത്രീകളുടെ വശീകരണ വിദ്യയിൽ കുടുങ്ങും, ജ്യോതിഷജ്ഞാനം, അനവധി ഗൃഹങ്ങൾക്ക് നാഥനായിരിക്കും, ധനം ഇടക്ക് കൂടിയും ഇടക്ക് കുറഞ്ഞും ഇരിക്കും, കനമുള്ള കഴുത്ത്, നല്ലവാക്കുകൾ കൊണ്ട് ആർക്കും വശീകരിക്കാം, സ്നേഹിതന്മാരോട് വലിയ താല്പര്യം, വെള്ളം, വനപ്രദേശങ്ങൾ ഇവയോട് ഇഷ്ടം.

ചിങ്ങം:— മകം, പൂരം, ഉത്രത്തിൽകാൽ:— വലിയ കവിളിണകൾ, വലിയമുഖം, പുത്രന്മാർ കുറവ്, സ്ത്രീകളോട് വെറുപ്പ്, മാംസാഹാരത്തിൽ താല്പര്യം, മലകളിലും കുന്നുകളിലും നടക്കാൻ ഇഷ്ടം, വയറ്റിൽ വേദന, പല്ലുവേദന, മനസ്സിന് എന്നും ആധികൾ, ദാനം കൊടുത്താൽ മതിയാകാത്ത സ്വഭാവം, ധീരത, സ്ഥിരസ്വഭാവം, ക്രൂരത, മാതാവിനോട് അധികം അടുപ്പം.

കന്നി:— ഉത്രത്തിൽ മുക്കാൽ, അത്തം, ചിത്തിര അര, ഭംഗിയുള്ള കണ്ണുകൾ, വിനയം, താഴ്ന്ന തോളുകൾ, സുഖി, മൃദുവായ ദേഹം, മൃദുവായ വാക്ക്, സത്യവാൻ, നൃത്തവൈദഗ്ദ്ധ്യം; സംഗീതം ചിത്രകല ഇവയിൽ അഭിരുചി, ശാസ്ത്ര

പാരംഗതത്വം, ബുദ്ധിമാൻ, അന്യസ്വത്ത് അനുഭവിക്കാൻ യോഗം.

തുലാം:—ചിത്തിര അര, ചോതി, വിശാഖത്തിൽ മുക്കാൽ—ബ്രാഹ്മണരേയും, ദേവന്മാരേയും ബഹുമാനം; അന്യസ്വത്തിൽ ആശയില്ലായ്മ; വേദശാസ്ത്രാദികളിൽ വൈദഗ്ദ്ധ്യം; ഉയൎന്ന നാസിക; വണ്ണം കൂടിയ കൈകാൽ; സഞ്ചാരപ്രിയം; ധാരാളം ധനം; രോഗബാധിതമായ ശരീരം; ബന്ധുക്കളുടെ വെറുപ്പും ആക്ഷേപവും ഫലം.

വൃശ്ചികം:—വിശാഖത്തിൽ കാൽ, അനിഴം, തൃക്കേട്ട—വട്ടം കൂടിയ കണ്ണുകൾ; ഉന്നതമായ മാറിടം; ഉരുണ്ട കൈകാലുകൾ; ബാല്യത്തിലേ മാതാപിതാക്കന്മാരിൽ ആരെങ്കിലുമായി വേർപാട്; ബാല്യകാലത്തിൽ രോഗങ്ങൾ അധികം; വെളുപ്പും ചുവപ്പും കലൎന്ന നിറം; രാജകുടുംബാംഗങ്ങളുമായി പരിചയവും ഭാഗ്യവും; തന്റെ പാപകൎമ്മങ്ങൾ ഒളിച്ചുവെക്കാൻ സാമൎത്ഥ്യം; ആൎജ്ജവമില്ലായ്മ.

ധനു:—മൂലം, പൂരാടം, ഉത്രാടത്തിൽ കാൽ—നീളമുള്ള മുഖം; നീളമുള്ള കഴുത്തു; പിതൃസ്വത്തു അനുഭവിക്കാൻ യോഗം; ദാനധൎമ്മാദികളിൽ പ്രിയം; സാഹിത്യനൈപുണ്യം; ശക്തി; സംഭാഷണചാതുൎയ്യം; വലിയ പല്ലുകൾ; വലിയ മൂക്ക, ചുണ്ട, ചെവി; വികൃതമായ തോളുകളും നഖങ്ങളും; അഗാധവും ഗവേഷണപരവുമായ ബുദ്ധിശക്തി; ശരിയായ ജനപരിചയം; അന്യരെ അസ്സലായി അറിയാം; ബന്ധുക്കളെ വെറുക്കും; ഒരിക്കലും നിൎബ്ബന്ധത്തിന്ന വഴിപ്പെടാത്ത സ്വഭാവം; എന്നാൽ ദയാപൂൎവ്വം പെരുമാറിയാൽ എന്തും ചെയ്യാനുള്ള സന്നദ്ധത.

മകരം—ഉത്രാടത്തിൽ മുക്കാൽ, തിരുവോണം, അവിട്ടത്തര—ഭാൎയ്യാപുത്രാദികളോട എപ്പോഴും അതിരുകവിഞ്ഞ സ്നേഹം; പുറംപൂച്ചിന്നവേണ്ടിമാത്രം ചിലപ്പോൾ ചില നല്ല

[illegible]ങ്ങൾ ചെയ്യും, നല്ല കണ്ണുകൾ, എന്തു് പറഞ്ഞാലും ന്യൂപോലെ മനസ്സിലാകും, വളരെ അധികം പിശുക്ക്, നാണവും ഭയയും കുറവ്.

കുംഭം—അവിട്ടത്തര, ചതയം, പൂരുരുട്ടാതി മുക്കാൽ—ഒട്ടകത്തിന്റെപോലെയുള്ള കഴുത്തു്, ദേഹത്തിൽ നിറച്ചു മ[illegible], ദേഹത്തിൽ നിറയെ രോമം, ചൊക്കം കൂടുതൽ, വലിയ കാലടികൾ. പ്രായേണ ബധിരത, ക്രൂരകർമ്മി, പഷ്ണശസ്ഥാദികളിൽ താല്പര്യം, നടക്കാൻ ഉത്സാഹം, ക്ഷീണം കുറവ്.

മീനം—പൂരുരുട്ടാതി കാൽ, ഉത്രട്ടാതി, രേവതി—സമുദ്രത്തിൽനിന്നു ലഭിക്കുന്ന ഏതെങ്കിലും വസ്തു വ്യാപാരം ചെയ്യും, അന്യസ്വത്തു അനുഭവിക്കും, സ്ത്രീവസ്ത്രാദികളിൽ പ്രിയം, നീളം കൂടിയ മൂക്കു്, വീതി കൂടിയ മാറിടം, ശത്രുസംഹാരി, സ്ത്രീകൾക്കു വശംവദൻ, സുന്ദരനേത്രങ്ങൾ, അവിചാരിതധനലാഭത്തിന്നർഹൻ, ധനികൻ, ജ്ഞാനി.

അതാതു് കാലങ്ങളിലെ പഞ്ചാംഗം നോക്കിയാൽ ജനനസമയത്തു മററു ഗ്രഹങ്ങൾ ഏതു് രാശികളിലാണു് സ്ഥിതിചെയ്യുന്നതെന്നു മനസ്സിലാക്കാം. സാധാരണയായി ശനി ഒരു രാശിയിൽ $2\frac{1}{2}$ കൊല്ലം വീതവും വ്യാഴം ഒരേ കൊല്ലം വീതവും കുജൻ $1\frac{1}{2}$ മാസം വീതവും, ബുധൻ 20 ദിവസം വീതവും, ശുക്രൻ 1 മാസം വീതവും, രാഹുകേതുക്കൾ ഒന്നരക്കൊല്ലം വീതവും നിലനില്ക്കുന്നു. ഓരോ ഗ്രഹങ്ങളുടെയും, ഓരോ രാശിയിലെയും നിലകളെക്കൊണ്ടു മനസ്സിലാക്കാവുന്ന സാമാന്യഫലങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

## വ്യാഴം

മേടം—അധികാരഭ്രമം, ശക്തി, ധനവാൻ, നയകുശലത, അനവധി പുത്രന്മാർ, മര്യാദ, ദയ, ധൈര്യം,

[illegible]ങ്ങൾ ചെയ്യും, നല്ല കണ്ണുകൾ, എന്നു് പറഞ്ഞാലും നല്ലപോലെ മനസ്സിലാകും, വളരെ അധികം പിശുക്കു്, നാണവും ദയയും കുറവു്.

കുംഭം—അവിട്ടത്തര, ചതയം, പൂരുരുട്ടാതി മുക്കാൽ— ഒട്ടകത്തിന്റെപോലെയുള്ള കഴുത്തു, ദേഹത്തിൽ നിറച്ചു മ[illegible], ദേഹത്തിൽ നിറയെ രോമം, പൊക്കം കൂടുതൽ, വലിയ കാലടികൾ. പ്രായേണ ബധിരത, ക്രൂരകർമ്മി, പുഷ്പഗന്ധാദികളിൽ താല്പര്യം, നടക്കാൻ ഉത്സാഹം, ക്ഷീണം കുറവു്.

മീനം—പൂരുരുട്ടാതി കാൽ, ഉത്രട്ടാതി, രേവതി— സമുദ്രത്തിൽനിന്നു ലഭിക്കുന്ന ഏതെങ്കിലും വസ്തു വ്യാപാരം ചെയ്യും, അന്യസ്വത്തു അനുഭവിക്കും, സ്ത്രീവസ്ത്രാദികളിൽ പ്രിയം, നീളം കൂടിയ മൂക്കു്, വീതി കൂടിയ മാറിടം, ശത്രുസംഹാരി, സ്ത്രീകൾക്കു വശംവദൻ, സുന്ദരനേത്രങ്ങൾ, അവിചാരിതധനലാഭത്തിന്നർഹൻ, ധനികൻ, ജ്ഞാനി.

അതാതു് കാലങ്ങളിലെ പഞ്ചാംഗം നോക്കിയാൽ ജനനസമയത്തു മററു ഗ്രഹങ്ങൾ ഏതു് രാശികളിലാണു് സ്ഥിതിചെയ്യുന്നതെന്നു മനസ്സിലാക്കാം. സാധാരണയായി ശനി ഒരു രാശിയിൽ $2\frac{1}{2}$ കൊല്ലം വീതവും വ്യാഴം ഒരോ കൊല്ലം വീതവും കുജൻ $1\frac{1}{2}$ മാസം വീതവും, ബുധൻ 20 ദിവസം വീതവും, ശുക്രൻ 1 മാസം വീതവും, രാഹുകേതുക്കൾ ഒന്നരക്കൊല്ലം വീതവും നിലനില്ക്കുന്നു. ഓരോ ഗ്രഹങ്ങളുടെയും, ഓരോ രാശിയിലെയും നിലകളെക്കൊണ്ടു മനസ്സിലാക്കാവുന്ന സാമാന്യഫലങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

## വ്യാഴം

മേടം—അധികാരഭ്രമം, ശക്തി, ധനവാൻ, നയകുശലത, അനവധി പുത്രന്മാർ, മര്യാദ, ദയ, സ്ഥൈര്യം,

വൃശ്ചികം—പൊക്കം കൂടുതൽ, അല്പം കൂനുള്ള ശരീരം, നല്ല പ്രകൃതിഗുണങ്ങൾ, ഗൌരവം, നിഷ്ഠുരത, സ്വാത്മതല്പരത, മര്യാദകുറവു, സ്ത്രീകൾക്കു വശംവദൻ, കാമശീലൻ, അഭിമാനി, നാട്ടുകാര്യങ്ങളിൽ ശ്രദ്ധയുള്ളവൻ, വലിയ ആദർശങ്ങൾ.

ധനു—നല്ല പാരമ്പര്യം, ധനികൻ, ജനസ്വാധീനം, ഐശ്വര്യം, യോഗ്യത, കീർത്തി, വിശ്വസനീയത, അനവധി സ്നേഹിതന്മാർ, ഒരു വലിയ പ്രജ, കർമ്മപ്രസിദ്ധൻ, ക്ഷീണിച്ച പ്രകൃതി, കവിതാവാസന, ഉറന്ന മനസ്സ്, നല്ല സംഭാഷണചാതുര്യം.

മകരം—വിദ്വാൻ നല്ല ഉദ്ദേശങ്ങൾ, നാണമില്ലായ്മ, നിന്ദ്യകർമ്മങ്ങൾ ചെയ്യും; പാതിവ്രത്യം കുറവു; അസ്ഥിരചിത്തം; കൊതിയൻ; അസുഖം ഏറും; വേഗം ദേഷ്യം വരും.

കുംഭം—വിദ്വാൻ; അനാവശ്യമായി പണം വളരെ കളയും; തത്വചിന്തകൾ; എല്ലാവർക്കും പരിചയവും ലോഗ്യവും; ദയാശീലം; പൊതുപ്രവർത്തകർ; എപ്പോഴും വ്യസനം, സ്വാപ്നികൻ; ഉത്സാഹശീലൻ.

മീനം—നല്ല പാരമ്പര്യം, നല്ല ദേഹം; കുറച്ചുമാത്രം പൊക്കം; രണ്ടു വിവാഹങ്ങൾ ഉണ്ടായേക്കും; ഉത്സാഹശീലം; രാഷ്ട്രീയകാര്യങ്ങളിൽ വളരെ സാമർത്ഥ്യം കൂടുതൽ.

ബുധൻ.

മേടം—ദരിദ്രൻ, അജ്ഞൻ, പൊക്കംകുറവ്, അസൂയാലു, സഹനശീലം, ഭൌതികകാര്യങ്ങളിൽ മാത്രം ആസക്തി, ഒന്നിലും വിശ്വാസമില്ലായ്മ, നുണയൻ, മണ്ടൻ, ചതിയൻ, പാശികളിഭ്രമക്കാരൻ, ഏതാണ്ട് നിരീശ്വരവാദി, കൊതിയൻ, അസത്യവാൻ.

ഇടവം — തടിച്ച ശരീരം, സമർത്ഥൻ, ഒരു ഉയർന്ന ഉദ്യോഗം, അനവധി പുത്രന്മാർ, ധാരാളി, പ്രയത്നശീലൻ, ധനികൻ, ഉയർന്ന നിലയിലുള്ള സ്ത്രീകളുമായി ലോഗ്യം, കാമശീലൻ, നല്ല അറിവുണ്ടായിരിക്കും, പുറംപൂച്ചു കൂടുതൽ.

മിഥുനം — ദുരഭിമാനി, മധുരമായ വാക്കുകൾ, കായിക ജോലികൾക്ക് ഉത്സാഹം, ആത്മപ്രശംസ അധികം, പൊക്കം കൂടുതല്. ഉത്സാഹി, സംസ്കാരം സിദ്ധിച്ചയാൾ, നയകുശലൻ, മടിയൻ, സാഹിത്യപരിശ്രമങ്ങൾ, കലാവൈദഗ്ദ്ധ്യം ആർക്കും ഇഷ്ടപ്പെടുന്ന പ്രകൃതികൾ, സംഗീതവിദ്വാൻ, വ്യാകരണത്തിൽ നല്ല പാണ്ഡിത്യം, സുഖി, ആരംഭശീലൻ.

കർക്കിടകം — നേരമ്പോക്കുകാരൻ, ബന്ധുക്കൾക്ക് വിരോധം, പൊക്കംകുറവ്, ആലോചനക്കാരൻ, നയകൗശലം, സൂത്രക്കാരൻ, വിശ്രമവിഹീനൻ, ക്ഷയരോഗബാധിതനാകുവാൻ ഇടയുണ്ട്, എന്തെന്നില്ലാതെ മാതാപിതാക്കളെ സ്നേഹിക്കും, ചൊടിയുണ്ടായിരിക്കും.

ചിങ്ങം — ധീരൻ, അല്പപുത്രന്മാർ, സഞ്ചാരിമൂഢൻ, അഭിമാനി, സ്ത്രീകളിൽ ആസക്തി, പൊക്കം കൂടുതൽ, പ്രസംഗികൻ, നല്ല ഓർമ്മശക്തി, കാലേ വിവാഹിതനാകും, സ്വതന്ത്രചിന്തകൻ, സ്ത്രീകൾ പറഞ്ഞതു കേൾക്കും, ദൃഢതയുണ്ടായിരിക്കും, നല്ല ആദായമുള്ള തൊഴിലെടുക്കും.

കന്നി — അറിവുള്ളവൻ, ധർമ്മശീലൻ, ധാരാളി, ഭയചകിതൻ, സുന്ദരൻ, വേഗത്തിൽ കോപം വരും, പരിഷ്കൃതമനസ്സ്, ജനങ്ങളോട് രഞ്ജിപ്പ്, ആത്മസംയമനം കുറവ്, നല്ല പ്രാസംഗികൻ, ഗ്രന്ഥകർത്താവ്, ജോത്സ്യൻ, വയററിൽ സുഖക്കേട്.

തുലാം — സൌന്ദര്യം, നല്ല പ്രകൃതി, പിശുക്കൻ, തത്വചിന്തകൻ, വിശ്വാസയോഗ്യൻ, സമർത്ഥൻ.

വൃശ്ചികം—പൊക്കം കുറവു്, ചുരുണ്ട തലമുടി, സ്വാൎത്ഥി, ധീരൻ, ക്ഷമയില്ലാത്തവൻ, മദ്യപാനാസക്തി.

ധനു—ശാസ്ത്രജ്ഞാനം, പരിഷ്കൃതലോകത്തിനു് പറ്റിയവൻ, പൊക്കംകൂടുതൽ, അഗാധവിജ്ഞാനം, അന്ധവിശ്വാസി, സാമൎത്ഥ്യം, ന്യായവാൻ, പ്രാപ്തൻ.

മകരം—നിസ്വാൎത്ഥൻ, വ്യാപാരവിഷയങ്ങളിലേക്കു് വാസന, പണം ആവശ്യത്തിനു് മാത്രം ചിലവുചെയ്യും, കണക്കാരൻ, അസ്ഥിരബുദ്ധി, കവിതയു് പ്രവൎത്തിക്കും, ക്രൂരൻ, ഗവേഷകൻ, വിശ്രമവിഹീനൻ, സംശയാലു.

കുംഭം—പൊക്കം കുറവു്, എന്തും ചെയ്യുവാൻ മടിയില്ലായ്മ, അഭിമാനി, ജീവിതത്തിൽ വേഗംവേഗം ഉന്നമനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും, കീൎത്തിമാൻ, പണ്ഡിതൻ.

മീനം—നിന്ദ്യൻ, അജ്ഞൻ, അടിമത്വം, മടിയൻ, ധൃതിയില്ലാത്തവൻ, ചീത്തബുദ്ധി, അല്പൻ.

കുജൻ.

മേടം—അധികാരശക്തി ചെലുത്തുവാൻ അറിവുള്ളവൻ, ധനികൻ; ജനരഞ്ജന; ദേഹത്തിൽ വളരെ അധികം കാക്കപ്പുള്ളികളും മറുവുകളും; വളരെ അധികം കാമശീലം; ഗണിതശാസ്ത്രജ്ഞാനം, ഉത്സാഹശീലം; ശക്തിമാൻ; പ്രാപ്തൻ; ഉന്നമനസ്സ്; ദയാലു; ധനം സൂക്ഷിക്കാൻ വശമില്ലായ്മ; വേണ്ടാത്ത മനോരഥങ്ങൾ; പലപ്പോഴും ക്രൂരതകാണിക്കും.

എടവം—സ്ത്രീകൾക്കു് വശംവദൻ; ഭീരു; ശക്തിയുള്ള ശരീരം; മൎക്കടമുഷ്ടിക്കാരൻ; ദുൎന്നടപടിക്കാരൻ; കല്ലുപോലുള്ള കഠോര ഹൃദയം; മൂഢപ്രകൃതി; ധൃതികൂടുതൽ.

മിഥുനം—കുഡുംബസ്ഥായിയുള്ളവൻ, പുത്രന്മാരെ നല്ലപോലെ സ്നേഹിക്കും, നല്ല ശരീരം, വലിയ ആശകൾ, വേശത കൂടുതൽ, സംഗീതത്തിൽ അഭിരുചി, ഭയമില്ലാത്തവൻ,

നയമില്ലായ്മ, സുഖമില്ലാത്തവൻ, ആഗ്രഹം കീഴടക്കുന്ന പ്രകൃതി.

കൎക്കിടകം—ബുദ്ധിമാൻ, ധനികൻ, സഞ്ചാരി, ക്രൂരൻ, കൃഷിയിലുള്ള വാസന, വൈദ്യശാസ്ത്രത്തിൽ വൈദുഷ്യം, അസ്ഥിരചിത്തം, കണ്ണുകൾക്ക് കാഴ്ചക്കുറവ്, സ്വാൎത്ഥി.

ചിങ്ങം—ജ്യോതിഷത്തിലുള്ള വാസന, മാതാപിതാക്കളെപ്പററി വലിയ സ്നേഹം, മുതിൎന്നവരെ ബഹുമാനം, സ്വതന്ത്രചിന്തകൻ, ധാരാളി, ജയശീലൻ, ഉദരരോഗി, മഹാൻ, ഗ്രന്ഥകാരൻ, അല്പസന്താനങ്ങൾ, വിശ്രമമില്ലാത്തവൻ.

കന്നി—ദഹനേന്ദ്രിയങ്ങൾക്ക രോഗം, വിവാഹജീവിതം അസുഖപ്രദം, പ്രതികാരാസക്തി കൂടുതൽ, ആത്മവിശ്വാസം, ദുരഭിമാനി, താൻ വലിയ യോഗ്യനാണെന്ന ഭാവം, വിവേകശൂന്യൻ, വലിയ നാട്യക്കാരൻ.

തുലാം—പൊക്കം കൂടുതൽ, നല്ല നിറം, വലിയ ആശകൾ, ഈശ്വരവിശ്വാസം കുറവ്, തന്നത്താൻ സമ്പാദിച്ച ധനം, മത്സരബുദ്ധി, ദീൎഘാലോചനക്കാരൻ, നല്ല പ്രകൃതി, ദയാലു, ആത്മപ്രശംസ കൂടുതൽ.

വൃശ്ചികം—സമൎത്ഥൻ, നയകൗശലൻ, നല്ല ഓൎമ്മശക്തി, ആരോടും പൊരുതാൻ ഉത്സാഹം, അഭിമാനി, ജീവിതത്തിൽ അടിക്കടി ഉന്നമനങ്ങൾ ഉണ്ടായിരിക്കും.

ധനു—യോഗ്യൻ, അനവധി ശത്രുക്കൾ, കീൎത്തിമാൻ, ഉയൎന്ന ഉദ്യോഗനില, അല്പപുത്രന്മാർ, ആഭിജാത്യം കൂടുതൽ, അശ്രദ്ധയും ക്ഷമകേടും അധികം, കലഹപ്രിയൻ, വ്യവഹാരി.

മകരം—ധനികൻ, പൊതുകാൎയ്യപ്രസക്തൻ, വലിയ നില, അനവധി പുത്രന്മാർ, ധീരൻ, പുത്രന്മാരെപ്പററി വലിയ സ്നേഹം, വിജയി, ആലോചനാപടുത്വം, നയകൗശലം, ധീരൻ, ബഹുമാന്യൻ, ജനസ്വാധീനം കൂടുതൽ.

കുംഭം—സുഖമില്ലാത്തവൻ, ദരിദ്രൻ, വലിയ ക്ലേശങ്ങൾ, നണയൻ, സ്വതന്ത്രൻ, ക്രൂരൻ, സഞ്ചാരപ്രിയൻ, അപ്രസക്കാരൻ, എപ്പോഴും വ്യസനിക്കുന്ന മനസ്സ്.

മീനം—നല്ല നിറം, വിവാഹകാര്യങ്ങളിൽ കുഴപ്പങ്ങൾ, അല്പപുത്രന്മാർ, കാമശീലൻ, വിശ്രമമില്ലാത്തവൻ, സത്യവാൻ, വൃത്തികുറവ്.

ശുക്രൻ

മേടം—ധാരാളി, നാണമില്ലാത്ത പ്രകൃതി, മാനമില്ലാത്തവൻ, സ്ത്രീജിതൻ, സ്വാപ്നികൻ, ആദർശവാദി, സംഗീതവിദ്വാൻ, ചഞ്ചലമനസ്കൻ, അസുഖി, ദൈവവിശ്വാസമില്ലാത്തവൻ, സ്വാർത്ഥി, കലാപ്രണയി.

ഇടവം—നല്ല ദേഹം, സുന്ദരൻ, സ്വതന്ത്രൻ, സ്ത്രീകൾക്ക വശംവദൻ, പ്രകൃതിയിൽ ആനന്ദിക്കുന്നവൻ, നൃത്തഗീതാദിപ്രിയൻ.

മിഥുനം—ധനികൻ, ദയാലു, മഹാൻ, അഭിമാനി, ബഹുമാനിതൻ, ലളിതകലകളിൽ പ്രിയൻ, നല്ല യുക്തിവാദി, ന്യായവാൻ, രണ്ടു വിവാഹം, ബുദ്ധിമാൻ, ജ്ഞാനി.

കർക്കിടകം—മനസ്സുഖമില്ലാത്തവൻ; ഭീരു; മക്കടമുഷ്ഠിക്കാരൻ; അല്പതയുള്ളവൻ; അസ്ഥിരചിത്തൻ; സുഖമില്ലാത്തവൻ; അനവധി പുത്രന്മാർ.

ചിങ്ങം—സ്ത്രീകളിൽനിന്നും ധനം; നല്ല ഭാഗ്യ; അല്പപുത്രന്മാർ; അഹംഭാവക്കാരൻ; കൂടുതൽ കാമശീലം; നല്ല നിറം; എന്തിനും കൂസലില്ലാത്ത പ്രകൃതി; സ്ത്രീകൾക്ക് അടിമ; വലിയവനാണെന്ന് ഭാവിക്കും, ധിക്കാരി.

കന്നി—അല്പമനസ്സ്; അസുഖി; ജാരവൃത്തിക്കാരൻ; അപജയക്കാരൻ; എന്തും ചെയ്യാൻ കൂസലില്ലാത്തവൻ.

തുലാം—കവി; ബുദ്ധിമാൻ; തത്വചിന്തകൻ; സുന്ദരൻ; സുഖമായ വിവാഹജീവിതം; അഭിമാനി; ഉയർന്ന പൊതുജന പ്രവർത്തകൻ; എല്ലാവർക്കും ബഹുമാന്യൻ.

വൃശ്ചികം—മടിയില്ലാത്തവൻ; സ്വാതന്ത്ര്യചിന്തകൻ; കലാപ്രണയി; ന്യായം നോക്കാത്തവൻ; വിവാഹസംഗതികളിൽ തോൽവി; അഹംഭാവി, പൊക്കം കുറവ്.

ധനു—ശക്തിമാൻ; ധനികൻ; ആരുതന്നെ പറഞ്ഞാലും കേൾക്കാത്തവൻ; ധീരൻ, ഉറച്ച മനഃസ്ഥിതി.

മകരം—വ്യഭിചാരിണികളുമായി കൂട്ടുകെട്ട്; അവിവേകി; ശണ്ഠക്കാരൻ; വലിയ ആശകൾ; വലിയ അവസ്ഥകൾ പറയാൻ അറിവുണ്ടായിരിക്കും.

കുംഭം—എല്ലാവരും ഇഷ്ടപ്പെടുന്ന പ്രകൃതി; കുറഞ്ഞ പൊക്കം; സുന്ദരൻ; നേരമ്പോക്കുകാരൻ; ഭീരു; [illegible].

മീനം—നേരമ്പോക്കുകാരൻ; നയവിശേഷജ്ഞൻ, ബുദ്ധിമാൻ; പ്രതാപി; ശാന്തൻ; വിനയവാൻ; സംസ്കൃതമായ മനസ്സ്; ഉയർന്ന നില; വയറ്റിന് സുഖക്കേടുകൾ.

ശനി

മേടത്തിൽ—വിഡ്ഢി; നിർഭാഗ്യവാൻ; മനസ്സുഖമില്ലാത്തവൻ; സഞ്ചാരി; ക്രൂരൻ, കളവു പ്രവർത്തിക്കുന്നവൻ; ദുർജ്ജനൻ; കലഹി; ദുസ്വഭാവി.

ഇടവത്തിൽ—ഇരുണ്ട നിറം; ചതിയൻ; വിജയി; ശക്തിമാൻ; മതവിശ്വാസം കുറവ്; സമർത്ഥൻ; ഭക്ഷണപ്രിയൻ; അനവധി ഭാര്യമാർ.

മിഥുനത്തിൽ—നാണമില്ലാത്തവൻ; ക്ലേശങ്ങൾ എന്നും; [illegible]; ഭ്രാന്തൻ; സൂത്രവിദ്യകൾ അറിയാം; യുക്തി കൂടുതൽ.

കർക്കിടകം—ദരിദ്രൻ; അല്പപുത്രന്മാർ; ഏതിലും തോല്വി; കവിളിണകൾ വീർത്തിരിക്കും; സാധാരണി; മണ്ടൻ; സൂത്രങ്ങൾ ഉണ്ടായിരിക്കും; സ്വാർത്ഥി; ചതിയൻ; [illegible]ക്കാരൻ.

ചിങ്ങം—പൊക്കം കുറവ്; ഗൌരവഭാവം; [illegible]ംഭാവി; അല്പപുത്രന്മാർ; തന്റെ ഒരു മേൽക്കാരനെന്ന വിചാരം; നിർഭാഗ്യവാൻ; കലഹി; നല്ലവണ്ണം ജോലി [illegible]

കന്നി—ഇരുണ്ട നിറം; ചതിയൻ; ക്രൂരൻ; ദരിദ്രൻ; നാണമില്ലാത്തവൻ; അല്പൻ; അന്ധവിശ്വാസമില്ലാത്തവൻ; യാഥാസ്ഥിതികൻ; പെൺജീവിതപ്രിയൻ.

തുലാം—കീർത്തിമാൻ; മഹൽസ്ഥാപനങ്ങൾ സ്ഥാപിക്കും; ധനികൻ; പൊക്കംകൂടുതൽ; അഹംഭാവി; സുന്ദരൻ; നയകൗശലൻ; എല്ലാവർക്കും ബഹുമാന്യൻ ശക്തിമാൻ; സ്വതന്ത്രചിന്തകൻ; അഭിമാനി.

വൃശ്ചികം:— ഒരു കുസലില്ലത്താൾ, അത്യാഗ്രഹക്കാരൻ. അനുഭാവമില്ലാത്തവൻ, അഹംഭാവി, അധികമാരോടും സംസാരിക്കില്ല, അസുഖി, ഒന്നും ചെയ്യാൻ മടിയില്ല.

ധനു:— ഉത്സാഹി; സൂത്രക്കാരൻ, ശാന്തൻ, വിശ്വസ്തൻ, ദയയുള്ളവൻ, മര്യാദക്കാരൻ, പുറമെയ്ക്ക് വളരെ നല്ല ആളാണെങ്കിലും അത്ര നല്ലവനല്ല.

മകരം:— ബുദ്ധിമാൻ, ഗൃഹജീവിതം സുഖപ്രദം; സ്വാർത്ഥി; കൊതിയൻ; സംശയാലു; പ്രതികാരശക്തിയുണ്ടായിരിക്കും.

കുംഭം— വ്യഭിചാരി; പ്രാപ്തൻ; നയകൗശലൻ; സുഖിയൻ; അല്പം അഹങ്കാരമുള്ളവൻ; ചിന്തകൻ.

മീനം— സമർത്ഥൻ; ഉത്സാഹി; ഭാഗ്യവാൻ; സുഖി; നല്ലഭോക്തൃ; അവിശ്വാസ്യൻ; ധനികൻ; ചതിയൻ.

രാഹുകേതുക്കൾക്ക് സ്വയംപ്രകാശമില്ലാത്തതുകൊണ്ട് അവർ ഏതു ഗ്രഹങ്ങളുടെ ക്ഷേത്രങ്ങളിൽ സ്ഥിതിചെയ്യുന്നുവോ ആ ഗ്രഹങ്ങൾ ആ രാശിയിൽ നിന്നാലുണ്ടാകുന്ന ഫലങ്ങൾ ചെയ്യുന്നതാണ്.

ഗ്രഹങ്ങൾ ഓരോ രാശിയിൽ നിന്നാലത്തെ കേവലം സാമാന്യഫലങ്ങളാണ് മേൽ കൊടുത്തിട്ടുള്ളത്. ഗ്രഹങ്ങളുടെ ഭാവഫലങ്ങൾ; അംശകനിലകൾ തുടങ്ങി പലതും ആലോചിച്ച് മാത്രമേ പ്രത്യേകമായി ഓരോരുത്തരുടെയും ഫലങ്ങളെപ്പററി പ്രസ്താവിക്കാൻ തരമുള്ളൂ. മററു പലനിലകളെക്കൊണ്ടും ഈ ഫലങ്ങൾ വ്യത്യസ്തപ്പെടുന്നതാണ്.

---



## അദ്ധ്യായം ൩.

### ലഗ്നരാശി.

ഒരു ദിവസം എന്ന് നാം പറയുന്ന 24 മണിക്കൂർ സമയത്തെ 60 നാഴികകളായി വിഭജിച്ചിരിക്കുന്നു. ഒരു നാഴിക 60 വിനാഴികയാണ്. 24 മിനിട്ട് നേരമാണ് ഒരു നാഴിക. $\frac{2}{5}$ മിനിട്ട് നേരമാണ് ഒരു വിനാഴിക. ഈ 60 നാഴികകളിൽ ഭൂഗോളം ഒരു പ്രാവശ്യം തന്നത്താൻ ചുററുന്നു. ആകാശമണ്ഡലത്തിലുള്ള ഗ്രഹനക്ഷത്രഗോളങ്ങളുടെ സ്ഥിതിഗതികൾ ഭൂമിയിൽ ജനിക്കുന്ന ഒരു ശിശുവിന്റെ ജീവിതത്തെ ഏതുവിധമാണ് രൂപീകരിക്കാൻ പോകുന്നതെന്ന്, ആ ശിശു ജനിക്കുന്ന സമയത്ത് ഭൂമണ്ഡലത്തിൽ ആ ശിശു സ്ഥിതിചെയ്യുന്ന സ്ഥലവും ആകാശമണ്ഡലത്തിൽ ഗ്രഹഗോളങ്ങൾ സ്ഥിതിചെയ്യുന്ന സ്ഥാനവും തമ്മിലുള്ള സംബന്ധവും, സമയവും നോക്കി ചിന്തിക്കേണ്ടതാണ്.

Longitude, Latitude എന്നിവ അനുസരിച്ചു് ഓരോ ഭൂവിഭാഗത്തിലും ഓരോ രാശികളുടെ സമയം ഓരോ വിധമാണു്. എന്നാൽ മലബാറിൽ സാമാന്യമായി ഓരോ രാശികൾക്കു പറയുന്ന സമയമാണു്.

| | | | | | |
|---|---|---|---|---|---|
| മേടം— | 4 നാഴിക | 32 വിനാഴിക. | തുലാം— | 5— | 11 |
| ഇടവം— | 5 | 7 | വൃശ്ചികം | 5 | 29 |
| മിഥുനം | 5 | 29 | ധനു | 5 | 23 |
| കർക്കിടകം | 5 | 22 | മകരം | 4 | 51 |
| ചിങ്ങം | 5 | 3 | കുംഭം | 4 | 21 |
| കന്നി | 4 | 58 | മീനം | 4 | 14 |

ഓരോ മാസത്തിലും ആദ്യം തുടങ്ങുന്നതു് ആ രാശിയാണു്. ഉദാഹരണമായി കുംഭം 1-ാംനു- കുംഭം രാശിയാണു് ആദ്യം തുടങ്ങുക. എന്നാൽ കുംഭം 2-ാംനു- വരുമ്പോൾ ഉദയത്തിനു് കുംഭം രാശിയുടെ ആകെ സമയത്തിന്റെ മുപ്പതിൽ ഒരു ഭാഗം കുറച്ചു് ബാക്കി ഭാഗം മാത്രമെ ഉദയാൽപരം ആ രാശി ഉണ്ടാകയുള്ളു. കുംഭം 3-ാംനു- $\frac{2}{30}$ ഭാഗം കഴിച്ചു് ബാക്കി ഭാഗവും 4-ാംനു- $\frac{3}{30}$ ഭാഗം കഴിച്ചു് ബാക്കി ഭാഗവും മാത്രമേ ഉദയാൽപരം ആ രാശിയിൽ ഉണ്ടായിരിക്കയുള്ളു. അങ്ങിനെ വരുമ്പോൾ കുംഭം 30-ാംനു- ഉദയാൽപരം ആ രാശിയുടെ $\frac{29}{30}$ ഭാഗം കഴിഞ്ഞു് ബാക്കി മാത്രമെ ഉണ്ടാകയുള്ളു. മീനം 1-ാംനു- മീനം രാശിമുഴുവനും ഉദയാൽപരം ഉണ്ടാകയും ചെയ്യും. അങ്ങിനെ തന്നെയാണു് എല്ലാമാസങ്ങളിലും ഓരോ തിയ്യതിയിലും രാശികൾ തുടങ്ങുന്നതും അവസാനിക്കുന്നതും. ഓരോ ദിവസവും ഉദയാൽപരം ആദ്യരാശിയിൽ കിട്ടുന്നതു കഴിച്ചു് ബാക്കിവരുന്ന സമയം ആ ദിവസത്തിന്റെ അവസാനത്തിൽ നില്ക്കുന്നതാണു്. അങ്ങിനെ വരുമ്പോൾ വൃശ്ചികം 10-ാംനു- ഉണ്ടാകുന്ന രാശികളുടെ സമയം നമുക്കു് നിർണ്ണയിക്കുന്നതെങ്ങിനെയാണെന്നു് നോക്കുക.

വൃശ്ചികം രാശിയുടെ ആകെ സമയം 5 നാഴിക 29 വിനാഴിക. അതിൽ 10–ാംനു ഉദയാൽപരം കിട്ടുന്ന ഭാഗം:— $5\frac{29}{60} \times \frac{9}{30} = \frac{329}{60} \times \frac{9}{30} = \frac{2961}{1800}$ = 1 നാ. $38\frac{21}{30}$ വിനാ. ബാക്കി ഉദയാൽപരം കിട്ടുന്ന ഭാഗം_ 3 നാഴിക $50\frac{9}{30}$ വി.

| | | |
|---|---|---|
| ധനു രാശി | _ 5 | 23. |
| മകരം | _ 4 | 51. |
| കുംഭം | _ 4 | 21. |
| മീനം മുതൽ കന്നി കൂടി. | _ 34 | 45. |
| തുലാം | _ 5 | 11. |
| വൃശ്ചികത്തിൽ 10_ാംനു ഉദയ | _ 1 | $38\frac{21}{30}$. |
| അതിനു മുമ്പുകിട്ടുന്ന ഭാഗം. | 60 | 00 |

ഏതു രാശിയിലാണോ ഒരാൾ ജനിച്ചതു് ആ രാശിയെ ലഗ്നമെന്നു് പറയുന്നു.

1121 ചിങ്ങമാസം 22_ാംനു- ഉച്ചക്കു് 1 മണി 10 മിനിട്ടിനു് ജനിച്ച ഒരു ശിശുവിന്റെ ലഗ്നമേതെന്നു് നമുക്കു് നോക്കാം.

പഞ്ചാംഗപ്രകാരം 22_ം. ഉദയസമയം 7 മണി 18 മിനിട്ടു് ജനനസമയത്തു് ഉദയാൽപരം കഴിഞ്ഞസമയം.

(12+1) 13—10.

7—18 5 മണിക്കൂർ 52 മിനിട്ടു്

5_52

അതായതു് 14 നാഴിക 40 വിനാഴിക. അന്നേദിവസം ഉദയാൽപരം ചിങ്ങം രാശിയുടെ $\frac{9}{30}$ ഭാഗം മാത്രമേയുള്ളൂ. അതായതു് $5.3 \times \frac{9}{30} = 303 \times \frac{9}{30} = 10)\ 909$ = $90\frac{9}{10}$ വിനാഴിക = 1 നാഴിക $30\frac{9}{10}$ വിനാഴിക. ശേഷം കന്നി രാശി 4 നാഴിക 58 വിനാഴിക.

| | | |
|---|---|---|
| തുലാം രാശി | 5 | – 11. |
| ആകെ | 11 | 39 $\frac{9}{10}$ |
| വൃശ്ചികം രാശി | 5 | 29 |
| ആകെ. | 17 | 8 $\frac{9}{10}$. |

ജനനസമയം 11 നാഴിക 40 വിനാഴിക രാചെന്ന മുഹൂർത്തമായത് വൃശ്ചികം രാശിയാണ്. അനന്തരം രാശിയിൽ ചെന്ന നാഴിക. 11.40. — 11. 39 $\frac{9}{10}$ = 3 നാഴിക $\frac{1}{10}$ വിനാഴിക. അപ്പോൾ ഒരാളുടെ ജനനലഗ്നം അറിവാൻ നാം പഠിച്ചുകഴിഞ്ഞു. ഇനി കേവലം ലഗ്നരാശികൊണ്ട് ചിന്തിക്കേണ്ട ഫലങ്ങൾ എന്തെന്ന് വിവരിക്കാം.

## ലഗ്നരാശിയുടെ സാമാന്യ ഫലങ്ങൾ

1. മേടം—വർണ്ണം—രക്തനിറം. അവയവം—ശിരസ്സ്. കോപസ്വഭാവം, സൈന്യത്തിൽപ്പേര്, പിശുക്ക്, ധാർമ്മിക ചിത്തവൃത്തി, അനാവശ്യ ജോലികൾ ചെയ്യും, ചിത്തപ്രകൃതി, ദൂരദേശഗമനം, നല്ല ബന്ധുക്കൾ, ചെറുപ്പത്തിൽ മാതാപിതാക്കന്മാരുമായി വേർപെടുക്കാം, സഹോദരന്മാരേയും സ്വന്തം ആളുകളേയും സഹായിക്കും. തന്നെക്കാൾ ശീലഗുണവും കുലസ്ഥിതിയും കുറഞ്ഞ ഭാര്യ, അഥവാ ആദ്യം അന്യഭാര്യ ആയിത്തീരുന്നതാം.

2. ഇടവം:—വർണ്ണം—വെളുപ്പ്; അവയവം—മുഖം. മാംസളമായ ചുണ്ടുകൾ, വലിയ മൂക്ക്; വലിയ നെററി. വലിയ കവിളിണകൾ; കഫപ്രകൃതി, ധർമ്മശീലം, ധാരാളി അധികം പുത്രികൾ—പുത്രന്മാർ കുറവ്.—മാതാപിതാക്കന്മാരെ ബുദ്ധിമുട്ടിക്കും—ദുഷ്കൃത്യങ്ങൾ ചെയ്യും, ജോലിക്ക് ഇഷ്ടം നല്ല ധനസമ്പാദ്യം—ഭാര്യക്ക് വലിയ പ്രേമം.

3. മിഥുനം—വർണ്ണം പച്ച; അവയവം—മാറിടം; മധുരമായ സംഭാഷണം; ഗ്രാഹ്യശക്തി കുറവ്; ചെറിയ ശരീ

രം; പിതാവിനിഷ്ടം; ഇളയസഹോദരന്മാർ കുറവു്; ചെലടിക്കുറവു്; പെണ്ണുങ്ങളാലിളപ്പം; ചെയ്യുവാൻ ഉത്സാഹം; നല്ല ജോലികൾ ചെയ്യും; പരിചാരി; ക്രൂരതയില്ല; ഭയങ്കരരോഗങ്ങൾ ഇല്ല; ധാരാളം ധനസമ്പാദ്യവും ചിലവും; ഒന്നിലധികം ഭാൎയ്യ.

4. കർക്കിടകം—വർണ്ണം ഇളംചുവപ്പ്. അവയവം—ഹൃദയം; സ്ഥിരചിത്തതയില്ല; ഹൃദ്രോഗങ്ങൾ; ഭീരുത്വം; കൃതജ്ഞതാശീലം; കഫപ്രകൃതി; നല്ല സ്മൃതിശക്തി; പാപകർമ്മങ്ങൾ ചെയ്യും; മറ്റുള്ളവരുടെ ധനം നശിപ്പിക്കും; ശാന്ത്യസ്വഭാവം; [illegible] പ്രദേശങ്ങളിൽ കർമ്മം; അസുഖകരമായ സംഭാഷണം; [illegible] ചപലതം ബഹുമാനിക്കും.

5. ചിങ്ങം—വർണ്ണം മങ്ങിയവെളുപ്പ്; അവയവം വയറ്; ശൈത്യപ്രകൃതി; മാംസാഹാരത്തിൽ അഭിരുചി; പിത്തപ്രകൃതി; കുടുംബസ്നേഹി; പിശുക്കൻ; ജനങ്ങളെ സ്നേഹിക്കും; കീർത്തിമാൻ; ചൊടിയും ചുണയും ഉണ്ടായിരിക്കും; ബഹുഭാൎയ്യ; കഴുത്തിന് താഴെ മുൻഭാഗത്തും പല്ലിനും കാൽമുട്ടിനും സുഖക്കേടുകൾ ഉണ്ടാകും.

6. കന്നി—വർണ്ണം പലനിറം; (Mixed) അവയവം അരക്കെട്ട്, മധുരമായ സംഭാഷണം; തികഞ്ഞ യോഗ്യത; നീളംകൂടിയ കൈകാലുകൾ; സൌന്ദൎയ്യം; മുറിവുകൾ പററിക്കൊണ്ടിരിക്കും; ധനികൻ; പിശുക്കൻ; ബന്ധുക്കളെ സ്നേഹിക്കും; പുത്രികൾ അധികം; സഹോദരീസഹോദരന്മാരുമായി അപ്രിയം; നല്ല കർമ്മങ്ങൾക്ക് വാസന; പിത്തപ്രകൃതി.

7. തുലാം—വർണ്ണം നീല; അവയവം വസ്തിപ്രദേശം; ക്രൂരസ്വഭാവം; ഘനമുള്ള ദേഹം; പിത്തപ്രകൃതി; ആലോചിക്കാതെ ജോലികൾ ആരംഭിക്കും; ചെറിയ കഴുത്ത്; നന്ദിയുള്ളവൻ ധനം സമ്പാദിക്കും ധാരാളം; പിതൃസഹോദരാദി ബന്ധുക്കളെ സ്നേഹിക്കും; യാത്രപ്രിയൻ; അന്യന്മാരുടെ ഉപദ്ര

വങ്ങൾ ഏറെയില്ല; ചൊവ്വാഴ്ചത്തിൽ ശ്രേഷ്ഠ മതിക്കും, സ്ത്രീ പ്രിയൻ.

8. വൃശ്ചികം—വർണ്ണം തങ്കനിറം; അവയവം ജനനേന്ദ്രിയം, വലിയമുഖം വലിയവയറ്; ക്രൂരസ്വഭാവം, പിത്തപ്രകൃതി; ഒളിവോടെ പ്രവൃത്തിക്കുന്നവൻ; പല്ലുകൾ ചെറുകളായ ഉള്ളിൽ ആരെയും വിശ്വസിക്കില്ല; അനവധി പുത്രന്മാർ; സുഖമില്ല, ധനം വാങ്ങിക്കൊടുക്കില്ല, ശത്രുക്കളില്ല; പലരോഗങ്ങളും ഉണ്ടാകും.

9. ധനു—വർണ്ണം മഞ്ഞ; അവയവം—തുടകൾ, വലിയ പല്ല് വലിയ മൂക്ക്; കഫപ്രകൃതി; മാംസളമായ കൈകാലുകൾ; വികൃതമായ നഖങ്ങൾ; ജോലിക്ക് സമർത്ഥൻ, ധനം കള്ളന്മാർ കരസ്ഥമാക്കിയേക്കും; അഥവാ മറ്റു കാരണങ്ങൾ കൊണ്ട് നശിച്ചേക്കും; സഹോദരന്മാരെ ബുദ്ധിമുട്ടിക്കും; അന്യപ്രദേശങ്ങളിൽ ജോലിചെയ്യും; ധർമ്മകർമ്മങ്ങളിൽ വിപ്രിയം; ഭാര്യയുമായി കലഹിക്കും; പലരും ബഹുമാനിക്കും.

10. മകരം—വർണ്ണം വെളുപ്പ്; അവയവം—കാൽമുട്ട്, ചെറിയ മൂക്ക്; വലിയ മുഖം; തലമുടി കുറവ്; വലിയ കൈകാലുകൾ; വാതപ്രകൃതി; ശീതതാപം; ചെറിയ കുടുംബം; പിശുക്ക്; കുറച്ചുമാത്രം ധനം; പുത്രികൾ അധികം, ബന്ധുക്കൾ കുറവ്; ഭാര്യയുമായി നല്ല പ്രേമം.

11. കുംഭം—വർണ്ണം തവിട്ടുനിറം; അവയവം കാലുകൾ; മന്ദസ്വഭാവം; ക്രൂരത; കുടുംബത്തിൽ വയസ്സുമൂപ്പുള്ള ആൾ; പിത്തവാതപ്രകൃതി; നല്ല ഭംഗിയുള്ള മൂക്ക; വളരെ ഭൃത്യന്മാർ; ബന്ധുക്കൾ വെറുക്കും; പാപകർമ്മങ്ങൾ ചെയ്യും, ധനം ധാരാളം ഉണ്ടാക്കും നശിപ്പിക്കുകയും ചെയ്യും; ധനത്തിലുബ്ധനല്ല.

12. മീനം—വർണ്ണം വെളുപ്പ്; അവയവം പാദങ്ങൾ; തടിച്ച ചുണ്ടുകൾ; മത്സ്യത്തെപ്പോലെയുള്ള കണ്ണുകൾ; വ-

ചിയ മൂക്ക്; കഫവാതപ്രകൃതി; തലമുടിയും; ഭംഗിയില്ലാത്ത തൊലി; മിടുക്ക്; വാതവും ചിലപ്പോൾ ശ്ലേഷ്മവും; നല്ല ഭൃത്യന്മാർ; നല്ല ബന്ധുക്കൾ; ധർമ്മകർമ്മങ്ങൾ ചെയ്യും; നല്ല ശിഷ്യ; പിതാവിനെ സഹായിക്കും; ശത്രുക്കൾ അധികം.

സാമാന്യമായി ഓരോ രാശിയിലും ജനിച്ചവരുടെ വർണ്ണം; സ്വഭാവം; അവക്ക് പ്രത്യേകതയുള്ള അവയവങ്ങൾ ഇവയെപ്പററി മേൽ കൊടുത്ത വിവരണത്തിൽനിന്ന് മനസ്സിലാക്കാം. ഗ്രഹനിലകളെക്കൊണ്ടും; ഭാവഫലങ്ങളെക്കൊണ്ടും മേൽകൊടുത്ത ഫലങ്ങൾ ഒട്ടൊക്കെ ഭേദപ്പെടുന്നതാണ്.

മേടം; എടവം; മിഥുനം; കർക്കിടകം; ധനു; മകരം ഇവ ആറു രാശികളും നിശാരാശികളും ശേഷം രാശികൾ ദിനരാശികളും ആകുന്നു. നിശാരാശികളിൽ മിഥുനം രാശിയും ദിനരാശികളും ശീർഷോദയരാശികളാകുന്നു. മിഥുനം ഒഴികെയുള്ള ശേഷം അഞ്ച് നിശാരാശികൾ പൃഷ്ഠോദയരാശികളുമാണ്. മീനം രാശി ശീർഷോദയവും പൃഷ്ഠോദയവുമാണ്. നിശാരാശികൾ രാത്രിയും ദിനരാശികൾ പകലും കൂടുതൽ ബലമുള്ളവയാകുന്നു. പൃഷ്ഠോദയരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ അവരുടെ ദശാപഹാരകാലങ്ങളിൽ അവസാനത്തിലും ശീർഷോദയരാശിസ്ഥിതരായ ഗ്രഹങ്ങൾ അവരുടെ ദശാപഹാരകാലങ്ങളിൽ ആദ്യവും അവരവരുടെ ഫലങ്ങൾ ചെയ്യുന്നു.

ജനനസമയം കൃത്യമായി എടുത്ത് ലഗ്നരാശി കണ്ടശേഷം മാസത്തെ ആസ്പദമാക്കി സൂര്യന്റെ സ്ഥിതിയും; നക്ഷത്രം നോക്കി ചന്ദ്രന്റെ സ്ഥിതിയും; രാശിചക്രത്തിൽ കുറിക്കണം. നവഗ്രഹങ്ങളിൽ മററു ഗ്രഹങ്ങളുടെ സ്ഥിതികൾ പഞ്ചാംഗം നോക്കി കുറിക്കാവുന്നതാണ്.



# അദ്ധ്യായം ൪

## സൂൎയ്യാദിനവഗ്രഹങ്ങൾ.

### ഗ്രഹങ്ങളുടെ സ്വക്ഷേത്രങ്ങൾ.

| | | | |
|---|---|---|---|
| മീനം<br>ഗുരു | മേടം<br>കുജൻ | എടവം<br>ശുക്രൻ | മിഥുനം<br>ബുധൻ |
| കുംഭം<br>ശനി | | | കൎക്കിടകം<br>ചന്ദ്രൻ |
| മകരം<br>ശനി | | | ചിങ്ങം<br>സൂൎയ്യൻ |
| ധനു<br>ഗുരു | വൃശ്ചികം<br>കുജൻ | തുലാം<br>ശുക്രൻ | കന്നി<br>ബുധൻ |



കൎക്കിടകം രാശിയുടെ അധിപൻ ചന്ദ്രനും; ചിങ്ങം രാശിയുടെ അധിപൻ സൂൎയ്യനമാണു്. ബുധൻ മിഥുനം കന്നി രാശികളുടേയും; ശുക്രൻ എടവം തുലാം രാശികളുടേയും കുജൻ മേടം വൃശ്ചികം രാശികളുടേയും ഗുരു (വ്യാഴം) മീനം ധനു രാശികളുടേയും ശനി മകരം കുംഭം രാശികളുടേയും അധിപന്മാരാകുന്നു. ഈ രാശികൾ അതാതു് ഗ്രഹങ്ങളുടെ സ്വക്ഷേത്രങ്ങൾ എന്നു പറയുന്നു. ഗ്രഹങ്ങൾ അവരവരുടെ സ്വക്ഷേത്രങ്ങളിൽ നില്ക്കുമ്പോൾ ബലവാന്മാരാണു്.

### ഗ്രഹങ്ങളുടെ ഉച്ചരാശികൾ.

മീനം രാശി ശുക്രനും; മേടം രാശി ആദിത്യനും; എടവംരാശി ചന്ദ്രനും; കൎക്കിടകംരാശി വ്യാഴത്തിനും; കന്നി രാ

ശി ബുധനും; മൂലം ശനിക്കും; ഉച്ചരാശികളാണ്. ഉച്ചരാശികളിൽ അതാത് ഗ്രഹങ്ങൾ നില്ക്കുമ്പോൾ അവക്ക് ഉച്ചബലം അഥവാ പൂർണ്ണബലം ഉണ്ടായിരിക്കും.

### ഗ്രഹങ്ങളുടെ നീചരാശികൾ.

ഓരോ ഗ്രഹത്തിന്റെയും ഉച്ചരാശിയുടെ ഏഴാം രാശി ആ ഗ്രഹത്തിന്റെ നീചരാശിയാകുന്നു. നീചരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്ക് ബലം ഏറ്റവും കുറവാണ്.

### രാഹുകേതുക്കൾ —

രാഹുകേതുക്കൾ അഥവാ സർപ്പിയും ശിഖിയും രാശിനാഥന്മാരല്ല. അവ രണ്ട് തമോഗ്രഹങ്ങളാണ്. മററു രാശിനാഥന്മാരായ ഗ്രഹങ്ങളെ അപേക്ഷിച്ച് രാഹുകേതുക്കൾ മേടാദി രാശികളിൽ മേടം ഇടവം തുടങ്ങി ക്രമേണ മുമ്പോട്ടല്ല ഗമിക്കുന്നത്. പ്രത്യുത മേടം; മീനം; കുംഭം ഇങ്ങിനെ പിന്നോട്ടാണ്. എപ്പോഴും രാഹുവിന്റെ ഏഴാം രാശിയിലാണ് കേതു സ്ഥിതിചെയ്യുക. സാധാരണയായി രാഹു ശനിയുടേയും കേതു കുജന്റെയും ഫലങ്ങളാണ് ചെയ്യുക. രാഹുകേതുക്കൾ അവർ നില്ക്കുന്ന രാശിനാഥന്മാരുടെ ഫലങ്ങളും ചെയ്യുന്നതാണ്. വൃശ്ചികം രാശിയിൽ രാഹുകേതുക്കൾ നില്ക്കുമ്പോൾ അവക്ക് പൂർണ്ണബലമുണ്ട്. ജൈമിനിസൂത്രപ്രകാരം കുംഭം രാഹുവിനും; വൃശ്ചികം കേതുവിനും സ്വക്ഷേത്രങ്ങളാണ്.

### ഗ്രഹങ്ങളുടെ ശത്രുമിത്രബന്ധങ്ങൾ —

ഓരോ രാശിനാഥന്മാരുടേയും അഞ്ചും ഒമ്പതും രാശിനാഥന്മാർ അവരുടെ ബന്ധുക്കളാണ്.

രവിക്ക്—വൃശ്ചികം ധനു കർക്കിടകം മീനം രാശികളും

ചന്ദ്രന്—മിഥുനം ചിങ്ങം കന്നി രാശികളും

കുജന്—ചിങ്ങം ധനു മീനം രാശികളും

ബുധന്_ഇടവം; ചിങ്ങം തുലാം രാശികളും;
വ്യാഴത്തിന്_മേടം; ചിങ്ങം; കന്നി; വൃശ്ചികം രാശികളും
ശുക്രന്_മിഥുനം; ധനു; മകരം കുംഭം; രാശികളും
ശനിക്ക്_ഇടവം മിഥുനം രാശികളും;
രാഹുവിന്_മിഥുനം; കന്നി; തുലാം രാശികളും;
കേതുവിന്_ധനു; മകരം; മീനം രാശികളും ബന്ധുഗ്രഹങ്ങളാണ്.
രവിക്ക്_ഇടവം; മകരം കുംഭം രാശികളും
കുജന്-കന്നി മിഥുനം രാശികളും;
ബുധന്_കർക്കിടകവും
വ്യാഴത്തിന്_ഇടവം; മിഥുനം; തുലാം രാശികളും.
ശുക്രന്_കർക്കിടകം; ചിങ്ങം രാശികളും.
ശനിക്ക്_കർക്കിടകം; ചിങ്ങം; വൃശ്ചികം രാശികളും.
രാഹുകേതുക്കൾക്ക്_കർക്കിടകം ചിങ്ങം രാശികളും ശത്രുഗ്രഹങ്ങളാണ്.
രവിക്ക്_ഗുരു; ചന്ദ്രൻ; കുജൻ ഇവരും
ചന്ദ്രന്_ഗുരുവും
ഗുരുവിന്_രവി; ചന്ദ്രൻ; കുജൻ ഇവരും;
ശുക്രന്_ബുധൻ; രാഹു; കേതു ഇവരും;
ശനിക്കു_ബുധൻ; ശുക്രൻ ഇവരും.
ബുധനു_ശുക്രനും.
രാഹുവിനു_ശുക്രനും.
കേതുവിനു_ഗുരുവും.
കുജന്_ഗുരു; രവി ഇവരും ബന്ധുക്കളാണ്.
രവിക്ക്_ശനി; ശുക്രൻ; രാഹു; കേതു ഇവരും.
ചന്ദ്രന്_രാഹു; ശനി; കേതു ഇവരും.
കുജന്_ബുധനും.
ബുധന്_ചന്ദ്രനും.

ഗുരുവിന്ന്—ബുധശുക്രന്മാരും.
ശുക്രന്ന്—ചന്ദ്രൻ; രവി; കുജൻ ഇവരും.
ശനിക്ക്—രവി; ചന്ദ്രൻ ഇവരും.
രാഹുകേതുക്കൾക്ക്—രവി; ചന്ദ്രൻ ഇവരും ശത്രുക്കളുമാണ്.

### ഗ്രഹമൌഢ്യം.

ഗ്രഹങ്ങൾ സൂര്യന്റെ അടുത്തുവരുന്ന സമയം ചിലപ്പോൾ മൌഢ്യം പ്രാപിക്കാറുണ്ട്. മൌഢ്യങ്ങളുടെ വിവരം പഞ്ചാംഗത്തിൽ ചേർക്കാറുണ്ട്. മൌഢ്യം പ്രാപിച്ച ഗ്രഹത്തിന്ന ബലം കുറവായിരിക്കും.

### ഗ്രഹവീക്ഷണങ്ങൾ.

എല്ലാ ഗ്രഹങ്ങളും അവരവർ നില്ക്കുന്ന രാശിയിൽനിന്ന ഏഴാംരാശിയേയും; ആ രാശിയിൽനില്ക്കുന്ന ഗ്രഹങ്ങളേയും വീക്ഷിക്കുന്നു. വിശിഷ്യ കുജൻ 4ഉം 8ഉം രാശികളേയും; ഗുരു 5ഉം 9ഉം രാശികളേയും; ശനി 3ഉം 10ഉം രാശികളേയും; ആ രാശികളിലെ ഗ്രഹങ്ങളേയും വീക്ഷിക്കുന്നു. ഏററവും അകലത്തിൽ നില്ക്കുന്നരാശിയിലേക്കുള്ള വീക്ഷണം അടുത്തുള്ള രാശിയിലേക്കുള്ള വീക്ഷണത്തേക്കാൾ ശക്തികൂടിയതാണ്.

### ഗ്രഹങ്ങളുടെ കാരകത്വം.

ആദിത്യൻ; കുജൻ; വ്യാഴം എന്നീ ഗ്രഹങ്ങൾ പുരുഷഗ്രഹങ്ങളും; ചന്ദ്രൻ; ശുക്രൻ; രാഹുകേതുക്കൾ എന്നീ ഗ്രഹങ്ങൾ സ്ത്രീഗ്രഹങ്ങളുമാണ്. ശനിയും ബുധനും നപുംസകഗ്രഹങ്ങളുമാണ്. വ്യാഴം; ശുക്രൻ; ബുധൻ; ശുക്ലപക്ഷചന്ദ്രൻ ഇവർ ശുഭഗ്രഹങ്ങളും; മററു ഗ്രഹങ്ങൾ അശുഭന്മാരുമാണ്. രവി ലഘുവായ പാപിയും, ചൊവ്വ രവിയെക്കാൾ പാപിയും, ശനി ചൊവ്വയേക്കാൾ പാപിയും, രാഹുകേതുക്കൾ ശനിയേക്കാൾ പാപികളുമാകുന്നു. വ്യാഴ

വും ബുധനും സാത്വികഗ്രഹങ്ങളും രവിചന്ദ്രശുക്രന്മാർ രാജസഗ്രഹങ്ങളും; കുജശനിരാഹുകേതുക്കൾ താമസഗ്രഹങ്ങളുമാണ്. ഗ്രഹങ്ങളുടെ കാരകത്വം താഴെ വിവരിച്ചിരിക്കുന്നു.

ആദിത്യൻ — ആത്മാവ്; പിതാവ്; പ്രഭാവം; ശക്തി; ആരോഗ്യത; തത്വജ്ഞാനം.

രോഗങ്ങൾ — അഗ്നിമാന്ദ്യം; ദീപനക്ഷയം; അതിസാരം; ജ്വരം; വൃദ്ധി.

വർണ്ണം — താമ്രനിറം.

അവയവം — ഉദരം.

ദേവത — അഗ്നി.

ദിക്ക് — കിഴക്ക്.

ജാതി — ക്ഷത്രിയൻ.

ധാതു — അസ്ഥി.

രസം — എരിവ്.

ഋതു — ഗ്രീഷ്മം.

ലോഹം — ചെമ്പ്.

ധനം — മൂലധനം.

ചന്ദ്രൻ:— മനസ്സ്; മാതാവ്; സമ്പത്ത്; സുഭക്ഷണം; ബുദ്ധി; ജലം; കീർത്തി; സുഗന്ധദ്രവ്യങ്ങൾ; വൈദ്യവിജ്ഞാനം.

രോഗങ്ങൾ:— പാണ്ഡു; ജലദോഷം; കാമില; പീനസം; ഗുഹ്യരോഗങ്ങൾ.

| | | | |
|---|---|---|---|
| വർണ്ണം | ധവളം | ധാതു | രക്തം |
| ദേവത | വരുണൻ | ലോഹം | രത്നം |
| അവയവം | മാർവിടം | രസം | ഉപ്പ്. |
| ദിക്ക് | വടക്കുപടിഞ്ഞാറ് | ഋതു | വർഷം |
| ജാതി | വൈശ്യൻ | ധനം | ധാതുധനം |

കുജൻ:— സത്വം; ഇളയസഹോദരന്മാർ, ഭൂമി; കോപം; നിയമതർക്കാദിജ്ഞാനം; മത്സരം, മുറിവുകൾ; ദാരിദ്ര്യകടം; സത്യസന്ധത.

രോഗങ്ങൾ:— ശുക്ലക്ഷയം; കഫരോഗങ്ങൾ; അഗ്നിപിഡ; മുഴ; വ്രണം;

| | | | |
|---|---|---|---|
| വർണ്ണം | രക്തം. | ജാതി | ക്ഷത്രിയൻ. |
| ദേവത | സുബ്രഹ്മണ്യൻ. | ധാതു | മജ്ജ. |
| അവയവം | ശിരസ്സ്. | രസം | കയ്പ് |
| ദിക്ക് | തെക്ക്. | ലോഹം | സ്വർണ്ണം. |
| ഭൂതം | അഗ്നി. | ഋതു | ഗ്രീഷ്മം. |
| | | ധനം | ധാതുധനം. |

ബുധൻ:— വിദ്യ; വാക്ക്; കർമ്മം; മാതുലൻ; സുഹൃത്ത്; ലോകപരിചയം; ബന്ധുക്കൾ; ജ്യോതിഷം; ഗണിതം; വാണിജ്യാദി ജ്ഞാനം.

രോഗങ്ങൾ:— ഗുഹ്യരോഗം; ഉദരരോഗം; വായുരോഗം; കുഷ്ഠം; ശൂല; ഗ്രഹണി.

| | | | |
|---|---|---|---|
| വർണ്ണം | പച്ച. | രസം | മിശ്രരസം. |
| ദേവത | വിഷ്ണു. | ലോഹം | പിച്ചള; ഓട്. |
| അവയവം | കഴുത്തും തോൾകളും. | ഋതു | ശരത്ത്. |
| ദിക്ക് | വടക്ക്. | ധനം | ജീവധനം. |
| ഭൂതം | ഭൂമി. | ജാതി | വൈശ്യൻ. |
| ധാതു | ത്വക്ക്. | | |

ശുക്രൻ:— സൗഖ്യം, ഭാര്യ; കാമം; ആഭരണാദ്യലങ്കാരങ്ങൾ; വാഹനം, ധനൈശ്വര്യങ്ങൾ; നിധി; ലാഭം; സംഗീതനാടകാലങ്കാരാദിജ്ഞാനം.

രോഗങ്ങൾ:— ഗുഹ്യരോഗങ്ങൾ;

| | | | |
|---|---|---|---|
| വർണ്ണം | പലവർണ്ണം. | ജാതി | ബ്രാഹ്മണൻ. |
| അവയവം | മുഖം. | ധാതു | ശുക്ലം. |

| | | | |
|---|---|---|---|
| ദേവത | ഇന്ദ്രാണി. | രസം | പുളി. |
| ദിക്ക് | തെക്കുകിഴക്ക്. | ലോഹം | മുത്ത്. |
| ഭൂതം | ജലം. | ഋതു | വസന്തം. |
| ധനം | മൂലധനം. | | |

വ്യാഴം:—പുത്രാദി സന്താനങ്ങൾ; ത്യാഗശീലം; വാക്ക്; ഇന്ദ്രിയനിഗ്രഹം; ദേഹപുഷ്ടി, രാജകീയ ബഹുമതികൾ; ജ്യോതിഷവൈദ്യശാസ്ത്രവ്യാകരണാദിജ്ഞാനം.

രോഗങ്ങൾ:—ഗുന്മരോഗം; ആന്ത്രരോഗം.

| | | | |
|---|---|---|---|
| വർണ്ണം | പീതം. | ജാതി | ക്ഷത്രിയൻ. |
| അവയവം | അരക്കെട്ട്. | ധാതു | മാംസം. |
| ദേവത | ഇന്ദ്രൻ. | രസം | മധുരം. |
| ദിക്ക് | വടക്കുകിഴക്ക്. | ലോഹം | വെള്ളി. |
| ഭൂതം | ആകാശം. | ഋതു | ഹേമന്തം. |
| ധനം | ജീവധനം. | | |

ശനി:—ജീവനം; ഭൃത്യൻ; ആയുസ്സ്; സമ്പത്ത്; ആപത്ത്; പോത്തുകൾ, ആയുധങ്ങൾ; കളവ്; തസ്കരഭയം; ദാരിദ്രദോഷം; ജയിൽവാസം; രാജദ്രോഹം; ദുർഗ്ഗുണങ്ങൾ; മന്ത്രവാദം; പാശ്ചാത്യവിദ്യാഭ്യാസം.

രോഗങ്ങൾ—വാതരോഗങ്ങൾ.

| | | | |
|---|---|---|---|
| വർണ്ണം | കറുപ്പ്. | ജാതി | ശൂദ്രൻ. |
| അവയവം | തുട. | ധാതു | സ്നായു. |
| ദേവത | ബ്രാഹ്മണൻ. | രസം | ചവർപ്പ്. |
| ദിക്ക് | പടിഞ്ഞാറ്. | ലോഹം | ഇരുമ്പ്. |
| ഭൂതം | വായു. | ഋതു | ശിശിരം. |
| ധനം | ധാതുധനം. | | |

രാഹു— ശക്തി; ചിലവ്; ദുരഭിമാനം; പിതാമഹൻ; ശത്രുക്കൾ; വൈദ്യം; പാശ്ചാത്യവിദ്യാഭ്യാസം.

രോഗങ്ങൾ— ചൊറി; മസൂരി; ഉൽബന്ധനം; അരുചി; കുഷ്ഠം.

ലോഹം— ഈയ്യം. അവയവം— കാല്യകൾ

കേതു— സ്വപ്നം; മോക്ഷം, ദുഃഖം, വിഷഭയം; ദുർഭൂതങ്ങൾ; മാതാമഹി; വിഷമരുന്ന് പ്രയോഗങ്ങൾ; ആഭിചാരാദികൾ; ഭൂതോപദ്രവങ്ങൾ.

രോഗങ്ങൾ—മസൂരി; ചൊറി.

ലോഹം—ധരാമണി.

## ഗുളികനും, ഗുളികോദയവും, ഗുളികഫലങ്ങളും.

ഗുളികൻ ജാതകചിന്തനക്ക് വിഷയമായിട്ടുള്ള ഒരു തമോഗോളമാണ്. ഗുളികൻ; താഴെപറയുന്ന കണക്കനുസരിച്ചാണ് ഉദിക്കാറ്.

ഞായറാഴ്ച ഉദിച്ച് പകൽ 26 നാഴികക്ക് ഏതുരാശിയിലോ ആ രാശിയിൽ ആ ദിവസവും;—തിങ്കളാഴ്ച ഉദിച്ച് പകൽ 22 നാഴികക്ക് ഏതുരാശിയിലോ ആ രാശിയിൽ ആ ദിവസവും— ചൊവ്വാഴ്ച ഉദിച്ച് പകൽ 18 നാഴികക്ക് ഏതു രാശിയിലോ ആ രാശിയിൽ ആ ദിവസവും; അങ്ങിനെ ബുധനാഴ്ച പകൽ 14 നാഴികക്കും; വ്യാഴാഴ്ച 10 നാഴികക്കും; വെള്ളിയാഴ്ച 6 നാഴികക്കും.; ശനിയാഴ്ച 2 നാഴികക്കും ഏതുരാശികളിലോ ആ രാശികളിൽ ആദിവസങ്ങളിലും ഗുളികൻ ഉദിക്കുന്നു. ഓരോദിവസങ്ങളിലും രാത്രി ഗുളികൻ ആ ദിവസത്തിന്റെ 5-ാം ദിവസത്തിന്റ് പകൽ എവിടെ ഉദിക്കുന്നുവോ ആ രാശിയിൽ ഉദിക്കുന്നു. ഗുളികൻ നില്ക്കുന്ന രാശിയുടെ അധിപൻ നില്ക്കുന്ന ഭാവം അനർത്ഥപ്രദമായിരിക്കുന്നതും ഈ ബന്ധംകൊണ്ട് ആയുസ്സ് തീരുന്നതുമാണ്.

# അദ്ധ്യായം. 3

ഹോര; ദ്രേക്കാണം; സപ്താംശകം; നവാംശകം; ദ്വാദശാംശം, ഷോഡശാംശം ത്രിംശാംശം; ഷഷ്ട്യംശം

ഹോര:—രാശിയുടെ നേർപകുതിയാണ് ഹോര; ഓജരാശിയിൽ ആദ്യത്തെ 15 ദിവസം സൂര്യഹോരയും; പിന്നത്തെ 15 ദിവസം ചന്ദ്രഹോരയും: യുഗ്മരാശിയിൽ ആദ്യത്തെ 15 ദിവസം ചന്ദ്രഹോരയും; പിന്നത്തെ 15 ദിവസം സൂര്യഹോരയുമാകുന്നു.

ദ്രേക്കാണം:—രാശിയുടെ 3ൽ ഒരു ഭാഗമാണ് ദ്രേക്കാണം. ഒരു രാശിയിലുള്ള 30 ഭാഗയിൽ ആദ്യത്തെ 10 ഭാഗ ലഗ്നാധിപന്റെ ദ്രേക്കാണവും: പിന്നത്തെ 10 ഭാഗ 5-ാം രാശ്യാധിപന്റെ ദ്രേക്കാണവും: പിന്നത്തെ 10 ഭാഗ 9-ാം രാശിനാഥന്റെ ദ്രേക്കാണവുമാകുന്നു.

സപ്താംശകം:—രാശിയുടെ 7ൽ ഒരു ഭാഗമാണ് സപ്താംശകം. ഓജരാശി ലഗ്നമായാൽ ലഗ്നം മുതൽ 7 ഭാവങ്ങളുടേയും, യുഗ്മരാശി ലഗ്നമായാൽ ആ രാശിയുടെ ഏഴാം രാശിമുതൽ 7 ഭാവങ്ങളുടേയും നാഥന്മാർ ഒന്നുമുതൽ 7 വരെയുള്ള സപ്താംശകനാഥന്മാരാകുന്നു.

നവാംശകം:—ജാതക ചിന്തനയിൽ കൂടുതൽ പ്രാധാന്യമർഹിക്കുന്നതു് നവാംശകമാണ്. ഓരോ രാശിയേയും ഒമ്പതായി അംശിച്ചിട്ടുള്ളതിനാണ് നവാംശകം എന്ന് പറയുന്നതു്. ഒരു രാശിക്ക് 30 (ഡിഗ്രി) ഭാഗയാണെന്ന് നാം അറിഞ്ഞുവല്ലോ. ഓരോഭാഗക്കും 60 കലകളാണ്. അപ്പോൾ ഒരു രാശിക്ക് 1800 കലയുണ്ട്. അതിൽ 200 കലവീതം ഓരോ നവാംശകമാണ്. സൂര്യൻ 1800 കലകൾ കടന്ന് പോകുന്നതു് ഒരു മാസംകൊണ്ടാണ്. ഒരു ദിവസം

60 കലകൾ കടക്കുന്നു. ഒരു നവാംശകത്തിനുള്ള 200 കല സൂര്യൻ 3 ദിവസം 20 നാഴിക കൊണ്ട് കടന്നശേഷം മറ്റൊരു നവാംശകത്തിലേക്ക് പ്രയാണം ചെയ്യുന്നു.

മേടം; കർക്കിടകം; തുലാം; മകരം; എന്നീ ചരരാശികൾക്ക് ആദ്യനവാംശകം അതേ നവാംശകരാശികളും; ഇടവാദി സ്ഥിരരാശികൾക്ക് അഞ്ചാം നവാംശകം അതേ രാശികളും; മിഥുനാദി ഉഭയരാശികൾക്ക് ഒമ്പതാം നവാംശകരാശികൾ അതേ രാശികളുമാണ്. ഇടവത്തിന്റെ 1-ാം നവാംശകം മകരവും; മിഥുനത്തിന്റെ ഒന്നാം നവാംശകം തുലാം രാശിയുമായിരിക്കും.

ദശാംശം:— ഒരു രാശിയിൽ പത്തിലൊരു ഭാഗം ദശാംശം. ഓജരാശിയിൽ ലഗ്നം തുടങ്ങി 10 രാശിയുടേയും; യുഗ്മരാശിയിൽ 9-ാം രാശിതുടങ്ങി 10 രാശിയുടേയും അധിപന്മാർ അതാത് ദശാംശനാഥന്മാരാകുന്നു.

ദ്വാദശാംശം:— ഒരു രാശിയെ പന്ത്രണ്ടായി അംശിച്ചാൽ ഒരു ദ്വാദശാംശമായി. ലഗ്നാധിപൻ തുടങ്ങി 12 ദേവന്മാരും ആദ്യം മുതൽ അവസാനം വരെയുള്ള ദ്വാദശാംശങ്ങളുടെ നാഥന്മാരാണ്.

ഷോഡശാംശം— ഒരു രാശിയെ പതിനാറായി അംശിച്ചാൽ ഒരു ഷോഡശാംശം കിട്ടുന്നു. ഓജയുഗ്മരാശികളിൽ ആദ്യത്തെ 12 ഷോഡശാംശങ്ങളുടേയും നാഥന്മാർ ലഗ്നം മുതൽ 12 ഭാവങ്ങളുടെ നാഥന്മാരും; ഓജരാശികളിൽ 13 മുതൽ 16 വരെ ഷോഡശാംശനാഥന്മാർ ബ്രഹ്മാവ്; വിഷ്ണു, ശിവൻ; സൂര്യൻ; ഇവരും; യുഗ്മരാശികളിൽ 13 മുതൽ 16 വരെ ഷോഡശാംശനാഥന്മാർ സൂര്യൻ; ശിവൻ; വിഷ്ണു. ബ്രഹ്മാവ്; എന്നിവരും ആകുന്നു.

ത്രിംശാംശം— രാശിയുടെ മുപ്പതിൽ ഒരു ഭാഗം ഓജരാശികളിൽ ആദ്യത്തെ 5 ഭാഗം ചൊവ്വ പിന്നത്തെ 5 ഭാ

ഗം ശനി; പിന്നത്തെ 5 ഭാഗം വ്യാഴം; പിന്നെ 5 ഭാഗം ബുധൻ; പിന്നെ 5 ഭാഗം ശുക്രൻ; ഇങ്ങിനെയും യുഗ്മരാശികളിൽ ഇതിന് നേരെ വിലോമമായി ആദ്യത്തെ 5 ഭാഗം ശുക്രൻ എന്നിങ്ങിനെ തുടങ്ങിയും ത്രിംശാംശനാഥന്മാരാകുന്നു.

ഷഷ്ട്യംശം — രാശിയുടെ 60 ൽ ഒരു ഭാഗം.

1. ഘോരാംശം
2. രാക്ഷസാംശം
3. ദേവാംശം
4. കുബേരാംശം
5. യക്ഷാംശം
6. അചലാംശം
7. കിന്നരാംശം
8. ഭ്രഷ്ടാംശം
9. കുലഘ്നാംശം
10. ഗരളാംശം
11. അഗ്നിസംഘാംശം
12. മായാംശം.
13. പ്രേതപുരീശാംശം
14. അപാംപത്യംശം
15. ദേവഗണേശാംശം
16. കാലാംശം
17. അംശാംശം
18. അമൃതാംശം
19. ചന്ദ്രാംശം
20. മൃദ്വാംശം
21. കോമളാംശം
22 പത്മാംശം.
23. ഭാനാംശം
24. ലക്ഷ്മീശാംശം.
25. വാഗീശാംശം
26. ദിഗംബരാംശം
27. ദേവേന്ദ്രാംശം
28. കലിനാശാംശം
29. ക്ഷിതീശ്വരാംശം
30. കമലാകരാംശം.
31. മന്ദാത്മജാംശം.
32. മൃത്യുകരാംശം.
33. കാലാംശം.
34. ദാവാഗ്ന്യാംശം.
35. ഘോരാംശം
36. യമകണ്ടകാംശം
37. സുധാമൃതാംശം.
38. പരിപൂർണ്ണചന്ദ്രാംശം
39. വിഷപ്രദിഗ്ധാംശം
40. കുലവീരാംശം.
41. മുഖ്യാംശം.
42. വംശക്ഷയാംശം.
43. പാതകാംശം.
44. കാലാംശം.
45. സൌമ്യാംശം.
46. മൃദംഗാംശം

| | |
|---|---|
| 47. ശീതളാംശം | 48. ദംഷ്ട്രാംശം |
| 49. കരാളമുഖാംശം | 50. ഇന്ദുമുഖാംശം |
| 51. പുരാംശം | 52. കാലാഗ്ന്യംശം |
| 53. ദണ്ഡാംശം | 54. ആയുധാംശം |
| 55. നിർമ്മലാംശം | 56. ക്രൂരാകരാംശം |
| 57. ശോഭനാംശം | 58. ശീതളാംശം |
| 59. സുധാപയോധിഭ്രമണാംശം | 60. ഇന്ദുരേഖാംശം |

ഓജരാശികളിൽ ഘോരാംശം തുടങ്ങി അനുലോമമായും യുഗ്മരാശികളിൽ ഇന്ദുരേഖാംശം തുടങ്ങി വിലോമമായും ഈ ഷഷ്ട്യംശങ്ങൾ വരുന്നു.

# അദ്ധ്യായം ൩.

## ഗ്രഹനിലചക്രവും നവാംശകചക്രവും

1121 ചിങ്ങമാസം 22-ാംനു- ഉച്ചക്ക് 1 മണി 10 മിനിട്ടിന് ജനിച്ച ശിശു വൃശ്ചികലഗ്നമാണെന്നു നാം കണ്ടുവല്ലോ. ആ ശിശുവിന്റെ ജാതകം നമുക്ക് ഉണ്ടാക്കാം. ചിങ്ങമാസസംഖ്യകൊണ്ട് ആദിത്യൻ ചിങ്ങത്തിലാണ്. 22-ാംനു- പൂരം നക്ഷത്രത്തിൽ ഉദയാൽപരം 4 നാഴിക 55 വിനാഴികയാണ്. അപ്പോൾ അതുകഴിഞ്ഞു് ഉത്രം നക്ഷത്രം തുടങ്ങി. ജനനം ഉദയാൽപരം 14 നാഴിക 40 വിനാഴിക കഴിഞ്ഞതുകൊണ്ട് അന്നേരം ഉത്രം നക്ഷത്രത്തിൽ (14-40) —(4-55) 9 നാഴിക 45 വിനാഴിക ചെന്നു. അപ്പോൾ ഉത്രത്തിന്റെ ആദ്യപാദത്തിലാണ് ചന്ദ്രൻ, ഉത്രത്തിന്റെ ആദ്യപാദം ചിങ്ങത്തിലാകയാൽ ചന്ദ്രൻ ചിങ്ങത്തിലാണ്. പഞ്ചാംഗത്തിൽ ചിങ്ങം 22-ാംനു- കുജൻ മിഥുനത്തിലും, ബുധൻ ചിങ്ങത്തിലും, വ്യാഴം ക

ന്നിയിലും, ശുക്രൻ കർക്കിടകത്തിലും, ശനി മിഥുനത്തിലും, രാഹു മിഥുനത്തിലും, കേതു ധനുവിലുമാണെന്ന് "ദൃക്ക്" പ്രകാരം കാണുന്നതിനാൽ അതെല്ലാം അപ്രകാരം കുറിക്കണം. ചിങ്ങം 22-ാംനു പകൽ കന്നി രാശിയിലാണ് ഗുളികസ്ഥിതി. അപ്പോൾ ഗ്രഹനിലകൾ ഇപ്രകാരം കുറിക്കപ്പെടുന്നു.

| | | | |
|---|---|---|---|
| | | | കു സ മ |
| | ഗ്രഹനില | | ശു |
| | | | ബു ര ച |
| ശി | ല | | ഗു മാ |

ല = ലഗ്നം
ര = രവി (ആദിത്യൻ)
കു = കുജൻ (ചൊവ്വ)
മ = മന്ദൻ (ശനി)
ശു = ശുക്രൻ
സ = സർപ്പി (രാഹു)
ശി = ശിഖി (കേതു)
ഗു = ഗുരു (വ്യാഴം)
ബു = ബുധൻ
ച = ചന്ദ്രൻ.
മാ = മാന്ദി, ഗുളികൻ

അംശകനിലകൾ

ഈ ജാതകത്തിൽ ലഗ്നരാശിയിൽ ചെന്ന നാഴിക 3—വിനാഴിക $\frac{1}{10}$ ആണെന്ന് നാം കണ്ടുവല്ലൊ. വൃശ്ചികം രാശിക്ക് ആകെ 5 നാഴിക 29 വിനാഴികയുള്ളതു കൊണ്ട് ഓരോ അംശകരാശിക്കും $\frac{329}{9}$ വിനാഴികയാണ്. ഇവിടെ $\frac{1801}{10}$ വിനാഴികയാണ് കഴിഞ്ഞിട്ടുള്ളതു്. $\frac{1801}{10}$ൽ $\frac{329}{9}$ അംശം എത്രയുണ്ടോ അത്രയും നവാംശകം കഴിഞ്ഞു. അതായതു്! $\frac{1801}{10} \times \frac{9}{329}$ = 3290 16209 ( 4 - $\frac{3049}{3290}$ ] നാലു് നവാംശകങ്ങൾ കഴിഞ്ഞു് ബാക്കി 5-ാം നവാംശകത്തിൽ $\frac{3049}{3290}$ അംശം അഥവാ 33$\frac{79}{90}$ വിനാഴിക ചെന്നു. വൃശ്ചികലഗ്നത്തിന്റെ 5-ാം നവാംശകം വൃശ്ചികം തന്നെയാകയാൽ അതുതന്നെ ലഗ്നനവാംശകരാശി

22-ാംനു-ക്ക് ആദിത്യൻ ദിവസം 60 കല വീതം 1260 കലയും കടന്നുകഴിഞ്ഞു. 200 കലക്ക് ഒരു അംശക

രാശി വീതമാകയാൽ 1200 കല കടന്നപ്പോൾ 6 അംശകം കഴിഞ്ഞു. 1260 കല എത്തിയതുകൊണ്ട് 7-ാം നവാംശകമാണ്. ആദിത്യൻ നില്ക്കുന്നതു ചിങ്ങത്തിലായതിനാലും, ചിങ്ങത്തിന് ആദ്യ നവാംശകം മേടമാകയാലും, ആദിത്യന്റെ നവാംശകരാശി തുലാമാണെന്നു വരുന്നു. ചന്ദ്രൻ അന്ന് ഉത്രത്തിൽ ആദ്യപാദത്തിലാണ്. മകം പൂരം ഉത്രത്തിൽ കാൽ ഈ നക്ഷത്രങ്ങൾ ചിങ്ങക്കൂറാണ്. മകം നാലു പാദങ്ങളിൽ നാലു അംശകവും പൂരം നാലു പാദങ്ങളിൽ നാലു അംശകവും, ഉത്രം 1 പാദത്തിൽ ഒരു അംശകവുംകൂടി 9 അംശകം കഴിഞ്ഞാണ് ചന്ദ്രൻ ചിങ്ങത്തിൽ നിന്ന് കന്നിയിലേക്ക പ്രവേശിക്കുന്നതു്. ഇവിടെ ഉത്രത്തിൽ കാലാകയാൽ 8 അംശകം കഴിഞ്ഞു 9-ാം അംശകമാണ്. ചിങ്ങത്തിൽ ചന്ദ്രൻ നില്ക്കയാൽ ചിങ്ങത്തിന്റെ ആദ്യനവാംശകം തുടങ്ങുന്ന മേടം മുതൽ എണ്ണി ഒമ്പതാമതു് വരുന്ന ധനുവാണ് ചന്ദ്രന്റെ അംശകം. ഓരോ ഗ്രഹങ്ങളും ഓരോ രാശിയിൽ എന്ന് പ്രവേശിച്ചുവെന്നും എന്ന് ആ രാശി വിട്ടുവെന്നും നോക്കി അതിനിടക്കുള്ള സമയത്തെ ഒമ്പതുകൊണ്ടു ഹരിച്ചാൽ അതാതു് ഗ്രഹങ്ങൾ ഓരോ നവാംശകത്തിലും നില്ക്കുന്ന കാലം മനസ്സിലാക്കാം. അങ്ങിനെ ഓരോ ഗ്രഹങ്ങളുടേയും നവാംശകസ്ഥിതി മനസ്സിലാക്കാം. ഉദാഹരണം:—

ബുധൻ ചിങ്ങം 17-ാംനു 8 നാഴികക്ക് ചിങ്ങത്തിൽ പ്രവേശിച്ചു. കന്നി 8-ാംനു 23 നാഴികക്ക് കന്നിയിലേക്ക കടന്നു.

അപ്പോൾ ബുധൻ ചിങ്ങത്തിൽ ആകെ നിന്ന സമയം:—

| | | |
|---|---|---|
| ചിങ്ങമാസത്തിൽ | 12 ദിവസം | 52 നാഴിക. |
| കന്നിമാസത്തിൽ | 7 ” | 23 ” |
| ആകെ | 20 ദിവസം. | 15 നാഴിക. |

അപ്പോൾ ഒരു നവാംശകത്തിൽ ബുധൻ നില്ക്കുന്നതു 2 ദിവസം 15 നാഴിക. ചിങ്ങം 22-ാംനു 14 നാഴിക 40 വിനാഴികകൾ ചെന്ന സമയം:—

(22. 14 — 12. 52.) = 9. 22.

9 ദിവസം 22 വിനാഴിക. 9 ദിവസം കഴിഞ്ഞതിനാൽ 4 നവാംശകങ്ങൾ കഴിഞ്ഞു 5-ാം നവാംശകത്തിൽ 22 നാഴിക ചെന്നു. ബുധൻ നില്ക്കുന്നതു ചിങ്ങത്തിലാണു്. ചിങ്ങത്തിന്റെ 5-ാം നവാംശകം ചിങ്ങംതന്നെ. അതുകൊണ്ടു് ബുധൻ അംശിച്ചിരിക്കുന്നതു് ചിങ്ങത്തിലാണു്.

---

## അദ്ധ്യായം ൭.

### ലഗ്നാദി ദ്വാദശഭാവങ്ങൾ.

#### കേന്ദ്രത്രികോണാദിഭാവങ്ങൾ.

ലഗ്നം തുടങ്ങി 1. 4. 7. 10. രാശികളെ കേന്ദ്രരാശികളെന്നും, 5, 9 രാശികളെ ത്രികോണരാശികളെന്നും പറയുന്നു. 3. 6. 8. 12 സ്ഥാനങ്ങൾ അശുഭസ്ഥാനങ്ങളുമാണു്. 2 ഉം 11 ഉം, രാശിയിലെ ഗ്രഹങ്ങൾ അശുഭഫലപ്രദന്മാരല്ല. എന്നാൽ അശുഭന്മാരുടെ യോഗവീക്ഷണാദിസംബന്ധങ്ങളാലും ബലകുറവിനാലും അശുഭഫലങ്ങളും ചെയ്യുക്കും. കേന്ദ്രങ്ങളിൽ 10-ാം കേന്ദ്രം കൂടുതൽ ശക്തിയുള്ളതും 7 അതിൽ കുറഞ്ഞതും 4 അതിലും കുറഞ്ഞതും 1 ഏററവും ശക്തികുറഞ്ഞതും ആകുന്നു. 9-ാം ത്രികോണം 5-ാം ത്രികോണത്തെക്കാൾ ശക്തിയുള്ളതാണു്. കേന്ദ്രത്രികോണരാശികളിലെ നാഥന്മാർക്കും ആ രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്കും കൂടുതൽ ബലമുണ്ടായിരിക്കും, ജാതകത്തിൽ ശുഭഗ്ര

ഹങ്ങൾക്കു് കൂടുതൽ ബലമുണ്ടായിരിക്കുന്നതു് ആവശ്യമാകയാൽ കേന്ദ്രത്രികോണാധിപത്യങ്ങൾ ശുഭഗ്രഹങ്ങൾക്കു് ലഭിക്കുന്നതു് വളരെ നല്ലതാണു്; ദുസ്ഥാനാധിപത്യം അശുഭഗ്രഹങ്ങൾക്കും നല്ലതാണു്. കേന്ദ്രാധിപത്യം ലഭിച്ച ശുഭഗ്രഹങ്ങൾ അതാതു് കേന്ദ്രങ്ങളിൽതന്നെ സ്ഥിതിചെയ്യുന്നതായാൽ അവ വളരെ അധികം ശക്തിയുള്ളതായിരിക്കും. പായസത്തിൽ ആവശ്യത്തിലധികം ശക്കര ചേർത്താൽ മധുരത്തിനു് പകരം കയ്പുണ്ടാകുന്നതു് പോലെയും; ദീപ്തിമത്തായ ഒരു വെളിച്ചത്തിനു മുമ്പിൽ കണ്ണു കാണാതാകുന്ന പോലെയും; ഈ ഗ്രഹങ്ങളുടെ എന്തെന്നില്ലാത്ത ബലവും ശുഭഫലങ്ങൾക്കു് പകരം അശുഭഫലങ്ങളെ പ്രദാനം ചെയ്യിച്ചേക്കും. അതിനു് കേന്ദ്രാധിപത്യദോഷം എന്നു് പറയുന്നു. കേന്ദ്രാധിപത്യം ലഭിച്ച അശുഭഗ്രഹങ്ങൾ അതാതു് കേന്ദ്രങ്ങളിൽ നില്ക്കുന്നതു് നല്ലതാണു്.

## ലഗ്നാദി ദ്വാദശ ഭാവങ്ങൾ കൊണ്ടു് ചിന്തിക്കേണ്ടതു്.

ലഗ്നം:—തനു: പ്രകൃതി; ബാല്യകാലം; ആരോഗ്യം, പരിതഃസ്ഥിതികൾ, ജീവിതം; കീർത്തി; വർണ്ണം; സൌന്ദര്യം; സന്തോഷം; സ്വഭാവം.

2-ാം ഭാവം—ധനം, കുടുംബം, പല്ലു്, വലത്തെ കണ്ണു്, നാക്കു്, സംഭാഷണം, മുഖം, വിദ്യാഭ്യാസം, ഭക്ഷണം, സാഹിത്യപരിശീലനം, മരണസ്വഭാവം, സ്വയാർജ്ജിതസ്വത്തു് ശുഭചിന്ത.

3-ാം ഭാവം—ഭ്രാതൃ, ചെവി, ഇളയസഹോദരന്മാർ, ധൈര്യം, ബുദ്ധി, ദീർഘയാത്രകൾ, അയൽപക്കക്കാർ, അടുത്ത ബന്ധുക്കൾ, ലേഖനങ്ങൾ.

4-ാം ഭാവം—മാതൃ, വിദ്യാഭ്യാസം, ഭൂമികൾ, ഗൃഹങ്ങൾ. ഉദ്യാനങ്ങൾ, നാല്ക്കാലികൾ, സ്നേഹിതന്മാർ, ഏക

ഷം, വ്യാപാരം, കൃഷി, കുടുംബജീവിതം, ബന്ധുക്കൾ, സുഖഭോഗങ്ങൾ, പാരമ്പര്യസ്വത്ത്, സാമാന്യസുഖം, വാഹനങ്ങൾ, കിണറും, തോടുകളും.

5-ാംഭാവം:—പുത്രഭാവം, ശിരസ്സ്, ബുദ്ധി, മാതുലൻ, തീർത്ഥയാത്ര, പൂർവ്വജന്മം, മഹത്വം; പിതൃഭാഗ്യം; വിവേകബുദ്ധി; കീർത്തി; സ്ഥാനവലിപ്പം.

6-ാംഭാവം:—ശത്രു; രോഗം; കടം; വ്യവഹാരം; ജയിൽവാസം; ഉദരം; വ്രണങ്ങൾ; മുറിവുകൾ; നിരാശകൾ; കഷ്ടങ്ങൾ, ദുഃഖം, തസ്കരന്മാർ.

7-ാംഭാവം:—കളത്രം, നഷ്ടപ്പെട്ട സ്വത്ത് വീണ്ടുകിട്ടൽ, ധാതുശക്തി, ദൂരയാത്ര, പ്രേമം, വിവാഹം, ഔദാര്യം, ബഹുമാനം, അഭിവൃദ്ധി, കച്ചവടം, ശത്രുക്കൾ, വിദേശങ്ങളിൽ ബഹുമതി, മരണരീതി, വ്യാപാരവൈദഗ്ദ്ധ്യം, സ്വശക്തി.

8-ാംഭാവം:—ആയുസ്സ്, രോഗം, ധനനഷ്ടം, ആപത്ത്, കഷ്ടപ്പാട്, വിഫലപരിശ്രമങ്ങൾ, കൊലപാതകം, വിഷഭയം, മരണം, സ്വയമാർജ്ജിതമല്ലാത്ത ധനം, അപമാനം.

9-ാംഭാവം:—പിതാ, കുലം, പുത്രന്മാർ, തീർത്ഥയാത്ര, മഹത്വം, ത്യാഗശീലം, ധർമ്മം, കണിശം, പൂർവ്വജന്മം, യോഗാഭ്യാസം, തപസ്സ്, സൌഭാഗ്യം, സന്താനങ്ങളുടെ സന്താനങ്ങൾ, തത്വപഠനം, മനശ്ശക്തി, നിയമജ്ഞാനം, അനുഭാവശീലം, അക്ഷയമായ കീർത്തി, പ്രമുഖത, ശാസ്ത്രപരിജ്ഞാനം.

10-ാംഭാവം:—കർമ്മം, തൊഴിൽ, കീർത്തി, മതം, ധനസമ്പാദനമാർഗ്ഗം, സ്ഥിതി, ആനകൾ, ബഹുമതികൾ, ആത്മാഭിമാനം, മതപരിജ്ഞാനം.

11-ാംഭാവം:—ലാഭം, മുതിൎന്ന സഹോദരീസഹോദരന്മാർ, ഭാഷാനൈപുണ്യം, ദ്വിതീയഭാൎയ്യ, നൃത്തം, മദ്യപാനം, സ്നേഹിതന്മാർ, ആഭരണങ്ങൾ.

12-ാംഭാവം:—വ്യയം, ഇടത്തെ കണ്ണ്, സംഭോഗസുഖം, വസ്ത്രധാരണം, പുനൎജ്ജന്മം, മോക്ഷം, കപ്പൽയാത്ര, വിദേശവാണിജ്യം, ഗുഹ്യരോഗം, രാജശിക്ഷ, ധാരാളിത്തം, മൎയ്യാദ, ഈശ്വരവിശ്വാസം.

ലഗ്നഭാവത്തിന് ആദിത്യനും, രണ്ടാംഭാവത്തിന് വ്യാഴവും, മൂന്നാംഭാവത്തിന് ചൊവ്വയും, നാലാംഭാവത്തിന് ചന്ദ്രനും, ബുധനും, അഞ്ചാംഭാവത്തിന് വ്യാഴവും, ആറാംഭാവത്തിന് ശനിയും ചൊവ്വയും, ഏഴാംഭാവത്തിന് ശുക്രനും, എട്ടാംഭാവത്തിന് ശനിയും, ഒമ്പതാംഭാവത്തിന് സൂൎയ്യനും വ്യാഴവും, പത്താംഭാവത്തിന് വ്യാഴവും, സൂൎയ്യനും, ബുധനും, ശനിയും, പതിനൊന്നാംഭാവത്തിന് വ്യാഴവും, പന്ത്രണ്ടാംഭാവത്തിന് ശനിയും കാരകന്മാരാണ്.

## അദ്ധ്യായം ൭

### നക്ഷത്രങ്ങളും നക്ഷത്രദശകളും.

നക്ഷത്രങ്ങളുടെ പേരുകളും, ഓരോ നക്ഷത്രത്തിനും നാഥന്മാരായ ഗ്രഹങ്ങളുടെ വിവരവും താഴെ കൊടുത്തിരിക്കുന്നു:—

1. അശ്വതി—കേതു.
2. ഭരണി—ശുക്രൻ.
3. കാൎത്തിക—ആദിത്യൻ.
4. രോഹിണി—ചന്ദ്രൻ.
5. മകയിരം—കുജൻ.
6. തിരുവാതിര—രാഹു.
7. പുണർതം—വ്യാഴം.
8. പൂയം—ശനി.

9. ആയില്യം—ബുധൻ.
10. മകം—കേതു.
11. പൂരം—ശുക്രൻ.
12. ഉത്രം—ആദിത്യൻ.
13. അത്തം—ചന്ദ്രൻ.
14. ചിത്തിര—കുജൻ.
15. ചോതി—രാഹു.
16. വിശാഖം—വ്യാഴം.
17. അനിഴം—ശനി.
18. തൃക്കേട്ട—ബുധൻ.
19. മൂലം—കേതു.
20. പൂരാടം—ശുക്രൻ.
21. ഉത്രാടം—ആദിത്യൻ.
22. തിരുവോണം—ചന്ദ്രൻ.
23. അവിട്ടം—കുജൻ.
24. ചതയം—രാഹു.
25. പൂരുരുട്ടാതി—വ്യാഴം.
26. ഉത്രട്ടാതി—ശനി.
27. രേവതി—ബുധൻ.

നക്ഷത്രങ്ങളുടെ സാമാന്യഫലങ്ങളും, ഓരോ നക്ഷത്രപാദത്തിനുമുള്ള പ്രത്യേകഫലങ്ങളും താഴെ കൊടുത്തിരിക്കുന്നു. ഈ ഫലങ്ങൾക്ക ജാതകത്തിലെ ഗ്രഹനിലകൾകൊണ്ടും മററും വളരെ മാററം വരാവുന്നതാണ്.

1. അശ്വതി—ആഭരണപ്രിയം, യോഗ്യത, ജോലിക്ക് സാമർത്ഥ്യം, ബുദ്ധിമാൻ.

1_ാംപാദം—പിതാവിനു് ഹാനികരം, ചതിയൻ, ചപലമനസ്സ്.

2_ാംപാദം—പുരാണം, ചരിത്രം ഇവയിൽ അഭിരുചി, ലോകപരിചയം.

3_ാംപാദം—ജോത്സ്യം പഠിക്കാൻ വാസന; നല്ല ഉപദേശകൻ; മൂലക്കുരുരോഗി.

4_ാംപാദം—ജോത്സ്യജ്ഞാനം; ബുദ്ധിമാൻ, വികാരാധീനൻ.

2. ഭരണി:—കർമ്മചതുരൻ, സത്യവാൻ, അരോഗി, ദുഃഖഹീനൻ.

1_ാംപാദം:—ശക്തിമാൻ, വിവേകി, ശത്രുഹരി.

2_ാംപാദം:—അഭിമാനി, സമർത്ഥൻ, സ്ത്രീകൾക്ക് കീഴ്പ്പെടും, ധർമ്മശീലൻ.

3-ാംപാദം:—പുരുഷപ്രജ, പിതാവിനും സ്ത്രീപ്രജ മാതാവിനും ഹാനികരം. ക്രോധസ്വഭാവം; ശക്തിമാൻ, എവിടെ ചെന്നാലും ഭാഗ്യം.

4-ാംപാദം:—ശക്തിമാൻ, ക്രോധി.

3. കാൎത്തിക:—വളരെ അധികം ക്ഷേമം, സൌന്ദൎയ്യം, വിപുലമായ കീൎത്തി.

1-ാംപാദം:—മതകൎമ്മങ്ങളിൽ അഭിരുചി, ജ്ഞാനി, കന്നുകാലികളോട് പ്രിയം, രോഗി.

2-ാംപാദം—നിരീശ്വരമതക്കാരൻ, ക്രോധി, പുരാണാദികളിൽ അവിശ്വാസി.

3-ാംപാദം:—"മന്ദ"ശീലം, ധൈൎയ്യം, ക്രൂരത.

4-ാംപാദം:—ദരിദ്രൻ, രോഗി, കലഹി, ദുഃഖി.

4. രോഹിണി:—സത്യവാൻ, അന്യധനം ആശിക്കയില്ല, വൃത്തിയും വെടിപ്പും അധികം, മധുരസംഭാഷണം, സ്ഥിരമായ ആശയങ്ങൾ.

1-ാംപാദം:—മാതാവിന് ഹാനികരം, സുന്ദരൻ, പരിശ്രമക്കാരൻ, രോഗി, സഞ്ചാരപ്രിയൻ.

2-ാംപാദം:—പിതാവിന് ഹാനികരം, ശാന്തശീലം, മതകൎമ്മനിരതൻ, വിശ്വസ്തൻ, നല്ലപ്രാസംഗികൻ.

3-ാംപാദം:—കണക്കിൽസമൎത്ഥൻ, സംഗീതവിദ്വാൻ, കൺകെട്ട് മുതലായവിദ്യകളിൽ അറിവ്, മാതുലന്മാൎക്ക് ഹാനികരം.

4-ാംപാദം:—മാതുലന്മാൎക്ക് ഹാനികരം, സത്യവാൻ, സ്തോത്രങ്ങൾക്ക് വശംവദൻ.

5. മകയിരം:—അസ്ഥിരമായ ആശയങ്ങൾ, നല്ലപ്രാപ്തി, ഭീരുത്വം, കാമാസക്തി കൂടുതൽ.

1-ാംപാദം:—ധനവാൻ, ശക്തിമാൻ, ക്രോധി, മതകൎമ്മങ്ങളിൽ അവിശ്വാസി.

2-ാംപാദം:—ശാന്തൻ, സത്യവാൻ, കാമശീലം.

3-ാംപാദം:—ശാന്തൻ, സന്തോഷ ചിത്തൻ, മതകർമ്മനിരതൻ, ഈശ്വരഭക്തൻ.

4-ാംപാദം:—ബുദ്ധിമാൻ, ശാന്തൻ, ധർമ്മശീലൻ, ക്രോധി, വഞ്ചകൻ.

6. തിരുവാതിര:—ക്രൂരകർമ്മങ്ങൾ ചെയ്യും, നന്ദിയില്ല.

1-ാംപാദം:—സ്ത്രീകൾ സ്നേഹിക്കും, ശുദ്ധമനസ്സ്.

2-ാംപാദം:—ചെകുത്തലക്കാരൻ, വാഗ്വാദപ്രിയൻ.

3-ാംപാദം:—രോഗി, ക്രോധസ്വഭാവി, ചതിയൻ.

4-ാംപാദം:—ബഹു വിദ്വേഷി, വൃത്തിഹീനൻ.

7. പുണർതം:—ക്ഷമാശീലം, സുഖജീവിതം, നല്ല പെരുമാററം, ഒതാററായ അനുഭവങ്ങൾ, രോഗി, ക്ഷിപ്രപ്രസാദി.

1-ാംപാദം:—തടിയൻ, ബധിരൻ, കാമശീലൻ.

2-ാംപാദം:—മടിയൻ, മതദ്വേഷി, ദുഃഖി.

3-ാംപാദം:—കുഷ്ഠരോഗി, സഞ്ചാരപ്രിയൻ, ദന്തരോഗി, ദീർഘായുഷ്മാൻ.

4-ാംപാദം:—സുന്ദരൻ, ലഘുവായ ശരീരം, ഗുണം ചെയ്യാൻ ആഗ്രഹം.

8. പൂയം— ആഗ്രഹങ്ങളെ അടക്കി നിർത്തുവാൻ ശക്തിയുള്ള മനസ്സ്—ജനരഞ്ജനയുള്ളവൻ.

1-ാംപാദം— കുടലുകൾക്ക് രോഗം, ദാനശീലൻ, കോപി, സമർത്ഥൻ.

2-ാംപാദം— മന്ദതതിക്കാരൻ, ജനദ്രോഹി.

3-ാംപാദം— ബന്ധുക്കൾ സ്നേഹിക്കും, ബുദ്ധിമാൻ, നേരമ്പോക്ക് പറയുന്നതിൽ സമർത്ഥൻ.

4-ാം പാദം — കലഹപ്രിയൻ, കോപസ്വഭാവി, സ്ത്രീജിതൻ.

6. ആയില്യം — അന്യന്മാർക്ക് വേണ്ടി ജോലിചെയ്യും. ഭക്ഷണപ്രിയൻ.

1-ാം പാദം — ധനികൻ, സ്ത്രീസ്വഭാവം, നേരമ്പോക്ക് കാരൻ, എല്ലാജോലികളിലും താല്പര്യം.

2-ാം പാദം — സുന്ദരൻ, മതകർമ്മങ്ങൾ അനുഷ്ഠിക്കും, ക്രൂരൻ, ധനനഷ്ടം.

3-ാം പാദം — ഭാര്യയെ ഉപദ്രവിക്കുന്നവൻ, വലിയ വാക്കുകൾ മാത്രം പറയും, പ്രവൃത്തിക്ക് വളരെ മോശക്കാരൻ, മാതാവിന് ഹാനികരം.

4-ാം പാദം — ധാരാളി, ക്രൂരന്മാർക്ക് നല്ലസ്നേഹിതൻ, വ്യഭിചാരിണികളുമായി സ്നേഹം, പിതാവിന് ഹാനികരം, രോഗി.

10 — മകം — അനവധിഭൃത്യന്മാർ, ധനവാൻ സുഖി.

1-ാം പാദം — ചുവന്നകണ്ണുകൾ, മററുള്ളവരുടെ ആശയങ്ങൾ അറിയാൻ സാമർത്ഥ്യം, ചെറുപ്പത്തിൽ രോഗങ്ങൾ.

2-ാം പാദം — ധാരാളി, ചെവിക്ക് സുഖക്കേട്, ബുദ്ധികുറവ്

3-ാം പാദം — ശക്തിമാൻ, ശാന്തൻ, ക്രൂരത, അന്യധനത്തിൽ ആസക്തി.

4-ാം പാദം — ഭാര്യപറയുന്നതു കേട്ടനടക്കും, ത്വക്ക് രോഗങ്ങൾ.

11. പൂരം — നല്ല സംസാരം, ദാനശീലം, സഞ്ചാരപ്രിയം.

1-ാം പാദം — ധർമ്മകർമ്മനിരതൻ, ധീരൻ, വാണിജ്യവ്യവസായാദിതല്പരൻ.

2-ാം പാദം — കൃഷിക്കാരൻ, നിർഭാഗ്യൻ.

3-ാംപാദം—നല്ല പെരുമാറ്റം, മാന്യൻ.

4-ാംപാദം—ദുഃഖി, ദേഹത്തിൽ അനവധി കാക്ക പുള്ളികൾ, ഈശ്വരനേയും മതത്തേയും വെറുക്കും.

12. ഉത്രം—ജനപ്രിയൻ, സുഖി.

1-ാംപാദം—മധുരസംഭാഷണം, ധീരൻ, ബന്ധുപ്രിയൻ.

2-ാംപാദം—ദരിദ്രൻ, മാംസപ്രിയൻ.

3-ാംപാദം—സത്യസന്ധൻ, കന്നുകാലികളെ ഇഷ്ടം, മ[illegible]ല്ലരൻ.

4-ാംപാദം—മാതാവേ ചെറുപ്പത്തിൽ നശിക്കും, കൃതജ്ഞത.

13. അത്തം—ചൊടിയുള്ളവൻ, ധനാഗമമാർഗ്ഗങ്ങൾ ധാരാളം, നാണമില്ല, ദയയില്ല, മദ്യപാനി, അന്യസ്വത്തു് അപഹരിക്കും.

1-ാംപാദം—അസത്യവാൻ, ദുരഭിമാനി, കന്നുകാലികളെ പ്രിയം.

2-ാംപാദം—മാതാവു് ചെറുപ്പത്തിൽ മരിക്കും, സംഗീതജ്ഞാനം, നൃത്തത്തിൽ ഇഷ്ടം.

3-ാംപാദം—പിതാവു് ചെറുപ്പത്തിൽ മരിക്കും, കൗശലക്കാരൻ, രോഗി, കച്ചവടക്കാരൻ.

4-ാംപാദം—വളരെ പൊക്കം, നേരമ്പോക്കുകാരൻ, മാതാവു് ലാളിക്കും.

14. ചിത്തിര—പല വർണ്ണത്തിലുള്ള പുഷ്പങ്ങളിലും വർണ്ണത്തിലും ആസക്തി, നല്ല ഭംഗിയുള്ള കണ്ണുകൾ.

1-ാംപാദം—നേത്രരോഗം, വിമർശകൻ, സഞ്ചാരപ്രിയം, പിതൃമാതൃരോഗം.

2-ാംപാദം—ആരോഗ്യത്തിൽ വലിയ ശ്രദ്ധാലു, ദരിദ്രൻ, പൊക്കം കൂടുതൽ, സംശയം അധികം, അച്ഛനമ്മമാർക്കു് സുഖക്കേടു്.

3-ാം പാദം — സൌന്ദൎയ്യമുള്ളവൻ, അറിവുള്ളവൻ, വിവേകി.

4-ാം പാദം — ശത്രുഹാരി, ധീരൻ.

15. ചോതി — ശാന്തസ്വഭാവി, ക്ഷമാശീലൻ, വാണിജ്യവ്യവസായാദിവിദഗ്ദ്ധൻ, ദയാശീലൻ, മധുരഭാഷണം, ധൎമ്മതല്പരൻ.

1-ാം പാദം — ധീരൻ, സ്വപ്നങ്ങൾ ധാരാളം കണ്ടുകൊണ്ടിരിക്കും, ഉയൎന്ന നിലയിലുള്ളവരുമായി സഹവാസം, വാഗ്മി.

2-ാം പാദം — ശക്തിമാൻ, ക്ഷമാശീലൻ, സത്യവാൻ.

3-ാം പാദം — ക്രൂരൻ.

4-ാം പാദം — സമൎത്ഥൻ, നല്ല സംഭാഷണം, കാമശീലം.



16. വിശാഖം — അന്യശ്രേയസ്സിൽ അസൂയാലു, പിശുക്കൻ, സുന്ദരൻ, വ്യക്തമായ സംസാരം, ധനസമ്പാദനത്തിന് പ്രത്യേകസാമൎത്ഥ്യം, കലഹപ്രിയൻ.

1-ാം പാദം — ചതിയൻ, ജ്യോതിഷജ്ഞാനം, കച്ചവടക്കാരൻ.

2-ാം പാദം — തന്നെത്താൻ പുകഴ്ത്തും, മന്ത്രവാദം പഠിക്കാൻ അഭിരുചി, സത്യവാൻ, കലഹപ്രിയൻ, സന്തോഷചിത്തൻ.

3-ാം പാദം — ശക്തിമാൻ, ദുൎമ്മാൎഗ്ഗി, പൊക്കം കുറവ്, സംഭാഷണചതുരൻ.

4-ാം പാദം — ധനികൻ, ബുദ്ധിമാൻ, നല്ല സംസാരം.

17. അനിഴം — ധനികൻ, അന്യദേശങ്ങളിൽ വാസം, വിശപ്പ് സഹിക്കാൻ സാധിക്കില്ല. ദേശസഞ്ചാരനിരതൻ.

1-ാം പാദം വലിയ പദവി, സത്യവാൻ, മതകൎമ്മനിരതൻ, വേദപുരാണാദികളിൽ പ്രിയം.

2-ാം പാദം—സംഗീതവാസന, ബഹുമതിൾ.

3-ാം പാദം—ബുദ്ധിമാൻ, സുന്ദരൻ, ചെറിയ ശബ്ദം, കലാവൈദഗ്ദ്ധ്യം.

4-ാം പാദം—ചതിയൻ, നാണം അധികം.

18. തൃക്കേട്ട—സ്നേഹിതന്മാർ ചുരുക്കം, ആഹ്ലാദചിത്തൻ, കീർത്തിമാൻ, ക്ഷമയില്ലാത്ത പ്രകൃതി.

1-ാം പാദം—നല്ല വേലകൾ, അഭിമാനി.

2-ാം പാദം—സംഗീതവാസന, പ്രസംഗചാതുരി, രോഗി.

3-ാം പാദം—നേത്രരോഗം, അല്പമനസ്സ്, കന്നുകാലികളെ പ്രിയം.

4-ാം പാദം—ക്രൂരൻ, ചതിയൻ.

19. മൂലം—ആലസ്യസ്വഭാവം, ധനികൻ, സുഖി, അന്യന്മാരെ ഉപദ്രവിക്കുകയില്ല, സ്ഥിരമായ ആശയങ്ങൾ, സുഖമായി ജീവിക്കും.

1-ാം പാദം—പിത്തപ്രകൃതി.

2-ാം പാദം—ബുദ്ധിമാൻ ഉദരരോഗം, നണയൻ, ജനരഞ്ജനയുള്ളവൻ.

3-ാം പാദം—ചെപ്പടിവിദ്യകൾ പഠിക്കും, മടിയൻ, സുന്ദരൻ.

4-ാം പാദം—നല്ല ദേഹശക്തി, ശത്രുഹാരി, കഴുത്തിൽ രോഗങ്ങൾ.

20. പൂരാടം—പ്രേമവതിയായ ഭാര്യ, അഭിമാനി, സ്നേഹിതന്മാരുമായി വലിയ സ്നേഹം.

1-ാം പാദം—പുത്രന്മാരില്ല, മദ്ധ്യായുസ്സുവരെ ജീവിക്കും.

2-ാം പാദം—അസന്മാർഗ്ഗികനടപടികൾ, ജനങ്ങളെ എല്ലാം വെറുപ്പ്, അല്പബുദ്ധി.

3-ാം പാദം—ധനികൻ, ചെറുപ്പത്തിൽ മാതാവു് മരിക്കും, കഷ്ടരോഗി, നല്ല സ്വഭാവം.

4-ാം പാദം—ധീരൻ.

21. ഉത്രാടം—അനുസരണശീലം, ധർമ്മവിഷയങ്ങളിൽ അറിവു്, അനവധി സ്നേഹിതന്മാർ, നന്ദിയുള്ളവൻ, മേടിച്ചതു മടക്കിക്കൊടുക്കും, എല്ലാവരും സ്നേഹിക്കും.

1-ാം പാദം—സുന്ദരൻ, നല്ല ബുദ്ധി, കലാവൈദഗ്ദ്ധ്യം.

2-ാം പാദം—പിശുക്കു്, സംസാരചാതുര്യം, ശക്തിമാൻ.

3-ാം പാദം—അഭിമാനി, അവസ്ഥപറയൽ അധികം,

4-ാം പാദം—നല്ല ശക്തി, പല ജോലികളും ചെയ്യും. കച്ചവടക്കാരൻ.



22. തിരുവോണം—അറിവുള്ളവൻ, അഭ്യുദയങ്ങൾ, അത്യധികമായ കീർത്തി.

1-ാം പാദം—ബുദ്ധിമാൻ, തടിച്ചശരീരം, പുത്രന്മാരില്ല; അഭിമാനി.

2-ാം പാദം—കാമശീലം, പിശുക്കു്, സ്നേഹിതരില്ല.

3-ാം പാദം—കാമശീലം, രോഗി, ധനികൻ.

4-ാം പാദം—അസന്മാർഗ്ഗിക നടപടികൾ, ധർമ്മശീലം, ധനികൻ കൃഷിക്കാരൻ.

23. അവിട്ടം—ദാനം കൊടുക്കുന്നതിൽ ഇഷ്ടം, ധനികൻ, ധൈര്യം, സംഗീതപ്രിയം, പിശുക്കു്.

1-ാം പാദം—ആഭരണങ്ങളൊന്നുമില്ല.

2-ാം പാദം—ക്രൂരൻ, ദരിദ്രൻ, സ്ഥിരചിത്തൻ.

3-ാം പാദം—സത്യവാൻ, ചലച്ചിത്തൻ, സുന്ദരൻ.

4-ാം പാദം—ധനികൻ, ക്രൂരൻ. അഭിമാനി, ക്ഷത്രിയൻ.

24. ചതയം—ഉറക്കെ സംഭാഷണം, സത്യവാൻ, ദുഃഖി, ശത്രുഹാരി, ഒന്നും ആലോചിക്കാതെ ജോലികൾ ആരംഭിക്കും, സ്വാതന്ത്ര്യശീലം.

1-ാം പാദം—സുന്ദരൻ, കന്നുകാലികളെ ഇഷ്ടം, ധർമ്മനിരതൻ.

2-ാം പാദം—ക്രൂരൻ, കോപസ്വഭാവി, ചതിയൻ.

3-ാം പാദം—നല്ലകർമ്മങ്ങൾ, പിത്തപ്രകൃതി.

4-ാം പാദം—കർമ്മകുശലൻ, നല്ലസ്വഭാവം.

25. പൂരുരുട്ടാതി—ദുഃഖി, തന്റെ സ്വത്ത് ഭാര്യയെ ഏല്പിച്ചുകൊടുക്കും, വ്യക്തമായ സംസാരം പിശുക്കൻ.

1-ാം പാദം—ഭാര്യയെ കവിഞ്ഞ് സ്നേഹിക്കും, ശക്തിമാൻ, സുഖഭോഗപ്രിയൻ.

2-ാം പാദം—നിരാശനാകില്ല, മതവിജ്ഞാനം.

3-ാം പാദം—നേരമ്പോക്കുകാരൻ, നല്ലനടത്തം, കവി, പിത്തപ്രകൃതി.

4-ാം പാദം—സത്യവാൻ, സുന്ദരൻ.

26. ഉത്രട്ടാതി—ഒന്നാംതരം പ്രാസംഗികൻ, സുഖിയൻ, പുത്രന്മാരും പ്രപുത്രന്മാരും ധാരാളം, ശത്രുഹാരി, കീർത്തിമാൻ.

1-ാം പാദം—കോപസ്വഭാവി, അസ്ഥിരചിത്തം.

2-ാം പാദം—ദരിദ്രൻ, പ്രതികാരശീലം, ബുദ്ധിമാൻ,

3-ാം പാദം—മൂഢൻ, മതകർമ്മനിരതൻ, ചതിയൻ,

4-ാം പാദം—കവിതാവാസന, വലിയ കുടുംബം.

27. രേവതി—എല്ലാവരാലും സ്നേഹിക്കപ്പെടും.
ധീരപ്രകൃതി, ശത്രുജയം, അന്യസ്വത്ത് ഒരിക്കലും ആശിക്കില്ല, ധനികൻ.

1-ാം പാദം—കലഹി, അറിവുള്ളവൻ, നേരമ്പോക്കുകാരൻ, പ്രാപ്തിയുള്ളവൻ.

2-ാം പാദം—ചടച്ച ദേഹം, ധീരൻ, കോപസ്വഭാവം.

3-ാം പാദം—മൂഢൻ, പ്രതികാരശീലൻ, ദരിദ്രൻ.
4-ാം പാദം—സത്യവാൻ, ശസ്ത്രധാരി.

ഓരോ നക്ഷത്രവും പ്രതിനിധീകരിക്കുന്ന അവയവങ്ങൾ.

അശ്വതി—കാലടിയുടെ പുറംഭാഗം.
ഭരണി—കാലടികളുടെ അടിഭാഗം.
കാർത്തിക—തല.
രോഹിണി—നെററി.
മകയിരം—പുരികങ്ങൾ.
തിരുവാതിര—കണ്ണുകൾ.
പുണർതം—മൂക്ക്.
പൂയം—മുഖം.
ആയില്യം—ചെവി.
മകം—താടിയും, ചുണ്ടും
പൂരം—വലത്തുകൈ.
ഉത്രം—ഇടത്തുകൈ.
അത്തം—കൈവിരലുകൾ.
ചോതി—നെഞ്ച്.
വിശാഖം—ഹൃദയം.
അനിഴം—വയറ്.
തൃക്കേട്ട—വലത്തുഭാഗം.
മൂലം—ഇടത്തുഭാഗം.
പൂരാടം—പുറം.
ഉത്രാടം—അരക്കെട്ട്.
തിരുവോണം—ഗുഹ്യപ്രദേശം.
അവിട്ടം—വസ്തിപ്രദേശം.
ചതയം—വലത്തെതുട.
പൂരുരുട്ടാതി—ഇടത്തെതുട.
ഉത്രട്ടാതി—കാൽമുട്ടുകൾ.
രേവതി—കാലുകൾ.
ചിത്തിര—കഴുത്ത്.

നക്ഷത്രദശകൾ

| | | |
|---|---|---|
| ആദിത്യൻ | 6 | കൊല്ലം |
| ചന്ദ്രൻ | 10 | ,, |
| കുജൻ | 7 | ,, |
| രാഹു | 18 | ,, |
| വ്യാഴം | 16 | ,, |
| ശനി | 19 | ,, |
| ബുധൻ | 17 | ,, |
| കേതു | 7 | ,, |
| ശുക്രൻ | 20 | ,, |

120 കൊല്ലമാണ് മനുഷ്യായുസ്സ് എന്ന് സാധാരണയായി പരിഗണിച്ചു വരുന്നതുകൊണ്ട് 120 കൊല്ലകാലത്തെ നവഗ്രഹങ്ങൾക്കായി പങ്കുവെച്ചിട്ടുള്ളതിന്റെ ക്രമമാണ് എതിരെ ചേർത്തിട്ടുള്ളത്. ഒരു ദശ 120 കൊല്ലങ്ങൾക്ക് ഇടക്ക് രണ്ടാമത് വരുന്നില്ല. നക്ഷത്രനാഥന്റെ ദശയാണ് ആദ്യം ആരംഭിക്കുക

നക്ഷത്രത്തിൽ ജനനസമയത്ത് ബാക്കി എത്ര നാഴികയുണ്ടോ അത്രയുംഭാഗം മാത്രമേ ദശയിലും കിട്ടുകയുള്ളൂ. ഉദാഹരണത്തിന്, അശ്വതിനക്ഷത്രത്തിൽ 1 നാഴിക മാത്രം ബാക്കിയുള്ളപ്പോൾ ജനിച്ച ഒരു ശിശുവിന് അശ്വതി നക്ഷത്രനാഥനായ കേതുവിന്റെ ദശയിൽ ആകെയുള്ള ഏഴുകൊല്ലത്തിന്റെ $7 \times \frac{1}{60}$ ഭാഗം അതായത് $1\frac{2}{5}$ മാസം അഥവാ ഒരു മാസം 12 ദിവസമാണ് ലഭിക്കുന്നത്. അതിനുശേഷം ക്രമമായി കേതുവിന് ശേഷം വരുന്ന ശുക്രൻ, ആദിത്യൻ, ഇവരുടെ ദശകൾ ലഭിക്കുന്നു.

ദശാപഹാരങ്ങൾ.

ഓരോ ദശയിലും അതാത് ദശാനാഥന്മാരുടെ അപഹാരകാലമാണ് ആദ്യം ലഭിക്കുന്നത്. അതിനു ശേഷം ക്രമമായി അടുത്ത ഗ്രഹങ്ങളുടെ അപഹാരകാലം വരുന്നു. ഒട്ടാകെയുള്ള 120 കൊല്ലത്തിൽ ഓരോ ഗ്രഹങ്ങൾക്കും എത്ര കൊല്ലം അവരുടെ ദശാകാലമായികിട്ടുന്നുവോ ആ തോതനുസരിച്ച് ഓരോ ദശയിലും അവർക്കുള്ള അപഹാരകാലവും നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

ഉദാഹരണം:—

ശുക്രദശ 20 കൊല്ലം, ശുക്രന് ആകെയുള്ള 120-ൽ ഉള്ള ഭാഗം $\frac{20}{120}$ ശുക്രദശ 20 കൊല്ലത്തിൽ ആദ്യമായി ശുക്രനുള്ള സ്വാപഹാരകാലം $\frac{20 \times 20}{120}$ = 3 കൊല്ലം 2 മാസം, അനന്തരം ആദിത്യനുള്ള സ്വാപഹാരകാലം.

ആദിത്യന് ഒട്ടാകെയുള്ള 120 ൽ ഉള്ളഭാഗം $\frac{6}{120}$ ശുക്രദശ 20 കൊല്ലത്തിൽ ഉള്ള അപഹാരകാലം $\frac{20 \times 10}{120}$ = 1 കൊല്ലം.

ചന്ദ്രൻ— $\frac{10}{120}$ ശുക്രദശയിൽ അനന്തരം ചന്ദ്രാപഹാരകാലം $\frac{20 \times 10}{120}$ 1 കൊല്ലം 8 മാസം. ഇങ്ങിനെ കണക്കാക്കി

വരുമ്പോൾ ഓരോ ദശാനാഥന്മാരുടെ ദശയിലും വരുന്ന അപഹാരകാലങ്ങളുടെ വിവരം, അനുബന്ധമായി ചേർത്തിരിക്കുന്ന പട്ടികയിൽ കൊടുത്തിരിക്കുന്നു.

## ഗ്രഹങ്ങൾ സ്ഥിതിചെയ്യുന്ന നക്ഷത്രപാദങ്ങളും തൽഫലങ്ങളും

ഒരു ജാതകത്തിലെ ഗ്രഹനിലയും അംശകനിലയും താഴെ കൊടുത്തിരിക്കുന്നു. അതിൽ നിന്ന് ഓരോ ഗ്രഹങ്ങളും ഏതേത് നക്ഷത്ര പാദങ്ങളിലാണ് നില്ക്കുന്നതു് എന്ന് നമുക്ക് മനസ്സിലാക്കാം.

| | | | |
|---|---|---|---|
| ശു | ര മ | ല ബു സ മാ | ക |
| | ഗ്രഹനില | | ച |
| | | | |
| | ശി | | ഗു |

| | | | |
|---|---|---|---|
| | | ര സ | മാ |
| ബു | അംശകം | | ച |
| ല ഗു | | | മ |
| ശു | ശി | ക | |

ശുക്രൻ— ശുക്രൻ സ്ഥിതിചെയ്യുന്നതു് മീനത്തിലാണ്. മീനത്തിലെ നക്ഷത്രപാദങ്ങൾ പൂരുരുട്ടാതി അന്ത്യപാദം, ഉത്രട്ടാതി രേവതി ഇവയാണല്ലോ. ശുക്രൻ അംശിച്ചിട്ടുള്ളതു് ധനുവിലാണ്. മീനരാശിക്ക് ആദ്യനവാംശകം തുടങ്ങുന്നതു് കർക്കിടകത്തിലാണ്. കർക്കിടകം ചിങ്ങം കന്നി തുലാം വൃശ്ചികം ഈ അഞ്ചു നവാംശകങ്ങൾ കഴിഞ്ഞ് ആറാം നവാംശകത്തിലാണ് അപ്പോൾ ശുക്രൻ നില്ക്കുന്നതു്. മീനരാശയിൽ ആറാമത്തെ നക്ഷത്രപാദം ഒന്നാമത്തേതായിവരുന്ന പൂരുരുട്ടാതി അന്ത്യപാദവും, ഉത്രട്ടാതി നാലുപാദങ്ങളും കഴിഞ്ഞുവരുന്ന രേവതി ആദ്യപാദമാണ്. അപ്പോൾ

ശുക്രൻ അംശിച്ചിട്ടുള്ളതു് രേവതി ആദ്യപാദത്തിലാണു്. രേവതി നക്ഷത്രനാഥൻ ബുധനാണു്. അപ്പോൾ ഈ ജാതകത്തിൽ ശുക്രനെ സംബന്ധിച്ചിട്ടുള്ള എന്തുകാൎയ്യം നോക്കുമ്പോഴും, ശുക്രൻ സ്ഥിതിചെയ്യുന്ന നക്ഷത്രപാദനാഥനായ ബുധൻെറ സ്ഥിതികൂടി പരിഗണിച്ചു് വേണ്ടതാകുന്നു. ശുക്രൻെറ ദശാന്തൎദ്ദശകളിൽ ജാതകൻ ഒട്ടൊക്കെ ബുധൻെറ ഫലങ്ങളും അനുഭവിക്കുകയും ചെയ്യുന്നതാണു്.

ആദിത്യൻ— സ്ഥിതിചെയ്യുന്ന രാശി മേടം. മേടം രാശി നക്ഷത്രങ്ങൾ— അശ്വതി ഭരണി കാൎത്തികക്കാൽ അംശകം. ഏടവത്തിൽ—മേടത്തിനു് ആദ്യനവാംശകം മേഷം— അതുകൊണ്ടു് 2-ാം നവാംശകം ഏടവം. 2-ാം നവാംശകം അശ്വതി 2-ാം പാദത്തിലാണു്. അശ്വതി നക്ഷത്രനാഥൻ കേതു. അതുകൊണ്ടു് ആദിത്യനെപ്പററി എന്തുതന്നെ പരിഗണിക്കുമ്പോഴും ഈ ജാതകത്തിൽ കേതുവിൻെറ സ്ഥിതിഗതികളും നോക്കണം.

ശനി_ അംശകം—ഭരണി ആദ്യപാദത്തിൽ. ഭരണിനക്ഷത്രനാഥൻ—ശുക്രൻ.

ലഗ്നം— കാൎത്തിക 2-ാം പാദത്തിൽ അംശകം, കാൎത്തികാനക്ഷത്രനാഥൻ—ആദിത്യൻ.

ബുധൻ—കാൎത്തിക 3-ാം പാദത്തിൽ അംശകം. കാൎത്തികനക്ഷത്രനാഥൻ—ആദിത്യൻ.

രാഹു—രോഹിണി 2-ാം പാദത്തിൽ അംശകം—രോഹിണിനക്ഷത്രനാഥൻ—ചന്ദ്രൻ.

ഗുളികൻ—രോഹിണി 3-ാം പാദത്തിൽ അംശകം. രോഹിണിനക്ഷത്രനാഥൻ—ചന്ദ്രൻ.

ഗുളികൻ നില്ക്കുന്ന രാശിയുടെ അനൎത്ഥഫലം ഒട്ടൊക്കെ ചന്ദ്രനും ബാധിക്കുന്നതാണു്.

കുജൻ—മകയിരം 3-ാം പാദത്തിൽ അംശകം. മകയിരം നക്ഷത്രനാഥൻ കുജൻതന്നെ. അതുകൊണ്ടു് കുജൻ കൂടുതൽ ബലവാനാണു്.

ചന്ദ്രൻ—പുണർതത്തിൽ 4-ാം പാദത്തിലംശകം. പുണർതം നക്ഷത്രനാഥൻ—വ്യാഴം.

വ്യാഴം—ഉത്രത്തിൽ 3-ാം പാദത്തിൽ അംശകം. ഉത്രം നക്ഷത്രനാഥൻ—ആദിത്യൻ.

രവി—അനിഴം 4-ാം പാദത്തിലംശകം. അനിഴം നക്ഷത്രനാഥൻ—ശനി.

അങ്ങിനെ ഓരോ ഗ്രഹങ്ങളും ഏതു് നക്ഷത്രത്തിൽ അംശിച്ചിട്ടുണ്ടോ ആ നക്ഷത്രനാഥന്റെ സ്ഥിതിഗതികളെക്കൂടി പരിഗണിച്ചുവേണം, ആ ഗ്രഹങ്ങളുടേയും, ആ ഗ്രഹങ്ങൾ സ്ഥിതി ചെയ്യുന്ന ഭാവങ്ങളുടേയും ശുഭാശുഭഫലങ്ങൾ ചിന്തിക്കുവാൻ.

ഏററവും കൂടുതൽ അംശകം ചെയ്തിട്ടുള്ള ഗ്രഹം ഏററവും കൂടുതൽ കലയുള്ളതാണു്. അതായതു് ഒരു രാശിക്കുള്ള 1800 കലയിൽ ഏററവും കൂടുതൽ കലകൾ കൂടുതൽ അംശകം ചെയ്തിട്ടുള്ള ഗ്രഹങ്ങൾ കടന്നിരിക്കുമല്ലോ.

---

# അദ്ധ്യായം ൯

## നൈസർഗ്ഗികദശകളും രാശിദശകളും

### നൈസർഗ്ഗികദശകൾ.

ഒരാൾ ജനിച്ചുകഴിഞ്ഞു ആദ്യത്തെ കൊല്ലം ചന്ദ്രന്റെയും, അടുത്ത 2 കൊല്ലങ്ങൾ കുജന്റെയും, അടുത്ത 9 വർഷങ്ങൾ ബുധന്റെയും, പിന്നത്തെ 20 വർഷങ്ങൾ ശുക്രന്റെ

യും, പിന്നെ വരുന്ന 18 വർഷങ്ങൾ വ്യാഴത്തിന്റെയും, പിന്നീട്ടു വരുന്ന 20 കൊല്ലങ്ങൾ സൂര്യന്റെയും, അടുത്ത 50 വർഷങ്ങൾ ശനിയുടേയും നൈസർഗ്ഗികദശകളാണു്. നൈസർഗ്ഗികദശാനാഥനും നക്ഷത്രദശാനാഥനും ഒന്നായി വരുന്ന കാലങ്ങൾ വളരെ നന്നായിരിക്കും.

ജൈമിനിയുടെ ശാസ്ത്രപ്രകാരമുള്ള രാശിദശകൾ.

ഒരു രാശിനാഥൻ ആ രാശി വിട്ടു് എത്രാമത്തെ രാശിയിലാണോ സ്ഥിതി ചെയ്യുന്നതു് അത്രയും വർഷം ആ രാശിയുടെ ദശയാണു്. രാശിനാഥൻ അതേ രാശിയിലാണു് എങ്കിൽ ആ രാശിയുടെ ദശാകാലം 12 വർഷമാണു്. രാശിനാഥൻ 12-ാം രാശിയിലാണെങ്കിലും ദശാകാലം 12 വർഷമാണു്. രാശിനാഥൻ ഉച്ചത്തിലാണെങ്കിൽ ആ രാശിക്കു ആ കാരണംകൊണ്ടു് ഒരു കൊല്ലംകൂടി ദശാകാലം കൂടുന്നു. വൃശ്ചികം രാശിക്കു കുജനും കേതുവും, ജൈമിനിസൂത്രപ്രകാരം അതുപോലെ കുംഭം രാശിക്കു ശനിയും രാഹുവും നാഥന്മാരാണു്. വൃശ്ചികം രാശിയുടെ നാഥന്മാരായ കുജനും കേതുവും, അതേ രാശിയിൽത്തന്നെ സ്ഥിതി ചെയ്യുമ്പോൾ വൃശ്ചികം രാശിയുടെ ദശാകാലം 12 വർഷമാണു്. എന്നാൽ കുജൻ മാത്രമോ കേതുമാത്രമോ ആ രാശിയിൽ സ്ഥിതി ചെയ്യുകയും മററു ഗ്രഹം വേറെ രാശിയിൽ സ്ഥിതി ചെയ്യുകയും ചെയ്യുന്ന പക്ഷം രാശിയിൽ സ്ഥിതി ചെയ്യുന്ന ഗ്രഹത്തെ പൂർണ്ണബലവാനായി കണക്കാക്കി, ആ ഗ്രഹത്തിനുള്ള 12 വർഷം ആ രാശിയുടെ ദശയായി എടുക്കുന്നു. രണ്ടു രാശിനാഥന്മാരും മററുവല്ല രാശികളിലുമാണെങ്കിൽ അതിൽ ആരാണു് മററു ഗ്രഹങ്ങളോടുകൂടി യോഗം ചെയ്തിട്ടുള്ളതെന്നു നോക്കി ആ ഗ്രഹം എത്രാമത്തെ രാശിയിലാണെന്നു നോക്കിയും, രണ്ടു ഗ്രഹങ്ങളും മററു ഗ്രഹങ്ങളോടുകൂടി യോഗം ചെയ്തിട്ടുണ്ടെങ്കിൽ കൂടുതൽ ഗ്രഹങ്ങളോടുകൂടി യോഗം ചെ

യ്തിട്ടുള്ള ഗ്രഹം എത്രാമത്തെ രാശിയിലാണെന്നു നോക്കിയും രണ്ടു ഗ്രഹങ്ങളും മററു ഗ്രഹങ്ങളോടുള്ള യോഗംകൊണ്ടും തുല്യനിലയിലാണെങ്കിൽ ഏതു് രാശിയാണു് ഉദയം, അഥവാ ഉദയമില്ലെങ്കിൽ സ്ഥിരം എന്നു് നോക്കി ആ രാശിയിൽനില്ക്കുന്ന ഗ്രഹം എത്രാമത്തെ രാശിയിലാണെന്നു നോക്കിയും നിർണ്ണയിക്കുന്നു. ചരസ്ഥിര ഉദയരാശികളിൽ രണ്ടു ഗ്രഹങ്ങളും ഒരേ രാശിയിലും ആണെങ്കിൽ കൂടുതൽ വർഷം ഏതു ഗ്രഹത്തെക്കൊണ്ടു ചിന്തിച്ചാലാണോ ലഭിക്കുന്നതു എന്നു് നോക്കി അത്രയും വർഷം ആ രാശിയുടെ ദശയായി കണക്കാക്കുന്നു.

ലഗ്നം ചരരാശിയാണെങ്കിൽ 8_ാം രാശിയുടേയും സ്ഥിരം രാശിയാണെങ്കിൽ 6_ാം രാശിയുടേയും, ലഗ്നം ഉദയരാശിയാണെങ്കിൽ 7_ാം രാശിയുടേയും രാശിദശയാണു് ആദ്യം ആരംഭിക്കുന്നതു്.

ജൈമിനിയുടെ ശാസ്ത്രപ്രകാരം ചരരാശികൾ സ്ഥിരരാശികളേയും, സ്ഥിരരാശികൾ ചരരാശികളേയും, ഉദയരാശികൾ ഉദയരാശികളേയും വീക്ഷിക്കുന്നു. അതുപോലെ അതാതു് രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങളും അതാതു് രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങളെ വീക്ഷിക്കുന്നു. ജൈമിനിയുടെ ശാസ്ത്രപ്രകാരം ദാരഭാവം നാലും, ഭാഗ്യഭാവം രണ്ടു്. ശുഭഭാവം 11 ഉം ആണു്. ഏതെങ്കിലും ഭാവത്തിന്റേയോ ഗ്രഹത്തിന്റേയോ 2. 4. 11 ഉം രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ "അർഗ്ഗള" എന്ന പേരോടുകൂടിയവയും, ആ ഭാവത്തിന്റേയാ, ഗ്രഹത്തിന്റേയാ, ഫലങ്ങളെ വ്യത്യസ്ഥപ്പെടുത്തുന്നതുമാകുന്നു. "കാമ" എന്നു് പറയുന്ന മൂന്നാം ഭാവത്തിൽ രണ്ടിലധികം അശുഭഗ്രഹങ്ങൾ നില്ക്കുന്നുവെങ്കിൽ അവയും, അർഗ്ഗളയിൽ പെടുന്നു. എന്നാൽ 3_ാം ഭാവത്തിലോ ഏതെങ്കിലും ഗ്രഹത്തിന്റെ 3_ാം രാശിയി

ലോ ഒരു അശുഭഗ്രഹമെയുള്ളുവെങ്കിൽ അത് അർഗ്ഗളയായി പരിഗണിക്കപ്പെടുന്നില്ല. രിപുഭാവം 12 ആണ്. 3. 10. 12 എന്നീ ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ മേൽ പറഞ്ഞ അർഗ്ഗളയെ തടസ്ഥപ്പെടുത്തുന്നു. 5 ഉം 9 ഉം ത്രികോണങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളും മേൽ പറഞ്ഞ അർഗ്ഗളയെ വ്യത്യസ്ഥപ്പെടുത്തുന്നു. എന്നാൽ രാഹു കേതുക്കൾക്ക് മാത്രം 9-ാംഭാവവും 9-ാംരാശിയും അർഗ്ഗളയും, 5-ാംഭാവവും, 5-ാംരാശിയും പ്രതിബന്ധകവുമാണ്. കേതുവിൽ നിന്ന് 2, 4, 11 ഭാവങ്ങളിൽ നില്ക്കുന്ന ശുഭഗ്രഹങ്ങൾ അർഗ്ഗളയല്ല. 3 ലും 8 ലും നില്ക്കുന്ന പാപഗ്രഹങ്ങൾ പാപാർഗ്ഗളയുമല്ല എന്നത് ഗ്രഹങ്ങളുടെ പ്രത്യേക നിലകളെകൊണ്ട് അവക്ക് ഗുണം ചെയ്യാനോ ദോഷം ചെയ്യാനോ ഉണ്ടാകുന്ന ശക്തിയാണ്. 24, 11 ഉം ഭാവങ്ങളിലെ അർഗ്ഗളയെ തടസ്ഥപ്പെടുത്തുവാൻ 3-10-12 ഭാവങ്ങളിൽ ബലപൂർണ്ണന്മാരായ ഗ്രഹങ്ങൾ ഉണ്ടായിരിക്കണം. രാഹു കേതുക്കളുടെ അർഗ്ഗള പിന്നോക്കമാണ് ഗണിക്കുന്നത്.

# അദ്ധ്യായം ൧൦.

## ആരൂഢലഗ്നവും ഉപപദലഗ്നവും

### ആരൂഢലഗ്നം

ഓരോരോ ഭാവത്തിന്റേയും നാഥൻ അതായത് ആ ഭാവനാഥൻ ആ രാശിയിൽനിന്നു എത്രാമത്തെ രാശിയിലാണോ സ്ഥിതിചെയ്യുന്നത് അവിടന്ന് അത്രാമത് വരുന്ന രാശി ആരൂഢമാകുന്നു. ലഗ്നാധിപൻ ലഗ്നത്തിൽനിന്നും എത്രാമത്തെ രാശിയിൽ നില്ക്കുമ്പോൾ അവിടന്ന് അത്രാമത്തെ രാശിലഗ്നത്തിന്റെ ആരൂഢമാകുന്നു. ആരൂ

ഢലഗ്നത്തിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദശാന്തർ ദശാകാലങ്ങൾ ജാതകന്ന് ശുഭകരമാണ്. ഒരാളുടെ ആരൂഢലഗ്നത്തിൽ 3 ശുഭഗ്രഹങ്ങൾ ഉണ്ടെങ്കിൽ അയാൾ രാജകീയ നിലയിൽ കഴിയും. 2 ശുഭഗ്രഹങ്ങൾ ഉണ്ടെങ്കിൽ അയാൾ ബഹുമാന്യനും, ധനികനും, ഉയർന്ന ഉദ്യോഗസ്ഥനുമായിരിക്കും. ഒരു ശുഭഗ്രഹമെങ്കിലും ഉണ്ടെങ്കിൽ അയാൾ സാധാരണക്കാരെ അപേക്ഷിച്ച് ഔന്നത്യമുള്ള സ്ഥിതിയിലായിരിക്കും. ആരൂഢലഗ്നത്തിന്റെ 11ൽ ശുഭഗ്രഹങ്ങളോ ശുഭവീക്ഷണമോ ഉണ്ടെങ്കിൽ ന്യായമായ വിധത്തിലും, അശുഭഗ്രഹങ്ങളോ അശുഭവീക്ഷണമോ ഉണ്ടെങ്കിൽ അന്യായമായ വിധത്തിലും അയാൾക്ക് ലാഭങ്ങൾ ഉണ്ടാകും. ആ ഗ്രഹങ്ങൾക്ക് ഉച്ചസ്വക്ഷേത്രാദിസ്ഥിതികൾ ഉണ്ടെങ്കിൽ സമൃദ്ധിയായി ധനലാഭം ഉണ്ടാകും. ആരൂഢലഗ്നത്തിന്റെ 12ൽ ഗ്രഹങ്ങൾ ഉണ്ടെങ്കിൽ ആർജ്ജിച്ചതിൽ കൂടുതൽ ജാതകൻ വ്യയം ചെയ്യും. ശുഭഗ്രഹങ്ങളെങ്കിൽ നല്ല കാര്യങ്ങൾക്കും അശുഭഗ്രഹങ്ങളാണെങ്കിൽ ചീത്തകാര്യങ്ങൾക്കും വേണ്ടിയായിരിക്കും ധനവ്യയം. ആരൂഢലഗ്നത്തിന്റെ 12ൽ നില്ക്കുന്ന ഗ്രഹം, രവി, രാഹു, ശുക്രൻ, ചന്ദ്രൻ ഇവരിൽ ആരെങ്കിലുമാണെങ്കിൽ ഭരണാധികാരികൾ നിമിത്തവും, ബുധനാണെങ്കിൽ ബന്ധുക്കൾ നിമിത്തവും, വ്യവഹാരം കൊണ്ടും, ഗുരുവാണെങ്കിൽ കൂടുതലായി നികുതി കൊടുത്തും, കുജനോ ശനിയോ ആണെങ്കിൽ സഹോദരന്മാർ നിമിത്തവും, ആയിരിക്കും ധനവ്യയം വന്നുകൂടുന്നത്. ഈ ഗ്രഹങ്ങൾ 11ൽ ആണെങ്കിൽ അതാത് നിമിത്തങ്ങൾ കൊണ്ടായിരിക്കും ധനലാഭം ഉണ്ടാകുന്നതും. ആരൂഢലഗ്നത്തിന്റെ ഏഴിൽ രാഹു കേതുക്കൾ ഉണ്ടെങ്കിൽ വയററിൽ വേദനയുണ്ടാകും. ആരൂഢലഗ്നത്തിന്റെ 2ൽ കേതു സ്ഥിതിചെയ്താൽ ജാതകന് ചെറുപ്പത്തിൽ വാർദ്ധക്യം ബാധിച്ചതായി തോന്നും. 6ൽ നീ

പഗ്രഹങ്ങൾ ഉണ്ടെങ്കിൽ കള്ളനായിരിക്കും. ആരൂഢലഗ്നത്തിന്റെ 2-ലും 6-ലും ശുഭഗ്രഹങ്ങൾ ഉണ്ടെങ്കിൽ ആ ജാതകൻ ഉയന്ന നിലപ്രാപിക്കും. ആരൂഢലഗ്നത്തിന്റെ 2-ൽ ശുഭഗ്രഹങ്ങൾ നിന്നാൽ നല്ല വഴിക്കും, പാപഗ്രഹങ്ങൾ നിന്നാൽ ചീത്തവഴിക്കും ധനം സമ്പാദിക്കും. ആരൂഢലഗ്നം ജനനലഗ്നത്തിൽ നിന്നും ഏഴാമത്തെ രാശിയിലോ കേന്ദ്രത്രികോണങ്ങളിലോ വന്നാൽ ജാതകൻ വലിയ ധനികനായിരിക്കും 3-8-12 ഈ രാശികളിൽ ആരൂഢം വരുന്നത് നല്ലതല്ല. സപ്തഭാവത്തിന്റെ ആരൂഢ കേന്ദ്രത്രികോണഭാവങ്ങളിൽ വന്നാൽ വളരെ യോജിപ്പുള്ള ദമ്പതികളായിരിക്കും. നേരെ മറിച്ച് ജന്മലഗ്നത്തിൽ നിന്ന് 6-ാം രാശിയിൽ വന്നാൽ വളരെ വിദ്വേഷത്തിൽ അവർ വർത്തിക്കും ഓരോ ഭാവത്തിന്റെയും ആരൂഢം നോക്കി അതാത് ഭാവങ്ങളെപ്പറ്റി പരിചിന്തനം ചെയ്യാവുന്നതാണ്.

## ഉപപദലഗ്നം.

ലഗ്നത്തിൽനിന്നും 12-ാം രാശിയുടെ ആരൂഢലഗ്നത്തിന് ഉപപദലഗ്നം എന്ന് പേരുണ്ട്. ഉപപദലഗ്നത്തിന്റെ 2-ാംഭാവത്തിൽ ഏതെങ്കിലും അശുഭഗ്രഹങ്ങൾ ഉണ്ടായിരിക്കുകയോ, അശുഭഗ്രഹങ്ങളുടെ വീക്ഷണം ഉണ്ടായിരിക്കുകയോ ചെയ്താൽ ജാതകന്റെ ഭാര്യ മരിക്കുകയോ ജാതകൻ സന്യാസം സ്വീകരിക്കുകയോ ചെയ്യും. എന്നാൽ ഉപപദലഗ്നത്തിന്റെ 2-ൽ രവി വന്നാൽ ആ രവി അശുഭനായി പരിഗണിക്കുന്നതല്ല. ഉപപദത്തിന്റെ 2-ാംഭാവം മിഥുനം രാശിയിൽ വന്നാൽ ജാതകന് വളരെ ഭാര്യമാർ ഉണ്ടാകും. ഉപപദത്തിന്റെ 2-ാംഭാവത്തിൽ ഗ്രഹങ്ങൾ ഉച്ചസ്ഥിതിയിൽ നിന്നാലും, ജാതകൻ ബഹുഭാര്യനായിരിക്കും. ഉപപദത്തിന്റെ 2-ാം ഭാവത്തിന് ഗ്രഹങ്ങൾ ഉച്ചസ്ഥിതിയിൽ

നിന്നാലും, ജാതകൻ ബഹുഭാൎയ്യനായിരിക്കും. ഉപപദത്തിന്റെ 2-ാം ഭാവത്തിലേക്ക് ശുഭവീക്ഷണവും; ആ ഭാവത്തിൽ ശുഭയോഗവും ഉണ്ടെങ്കിൽ ഭാൎയ്യ സുന്ദരിയും; കലീനയുമായിരിക്കും. ഉപപദത്തിന്റെ 2-ൽ ശനിയോ രാഹുവോ നിന്നാൽ സാമുദായികമായ അപവാദങ്ങളാൽ ഭാൎയ്യ ഉപേക്ഷിക്കപ്പെടും. ശുക്രനോ കേതുവോ നിന്നാൽ ഭാൎയ്യക്കു രക്തസംബന്ധമായ രോഗങ്ങൾ ഉണ്ടാകും. ഉപപദലഗ്നത്തിന്റെ 2-ാംഭാവം മിഥുനമോ കന്നിയോ ആയിരിക്കുകയും; അവിടേക്ക് കുജനോ; കേതുവോ ശനിയോ ദൃഷ്ടിചെയ്യുകയും ചെയ്യുമ്പോൾ ഭാൎയ്യക്ക് നാസിക സംബന്ധിച്ച രോഗങ്ങൾ ഉണ്ടാകും. ഉപപദത്തിന്റെ രണ്ടാംഭാവം ഗുരുവിന്റെ രാശിയായിരിക്കുകയും; അവിടെക്ക് ശനിയുടെ വീക്ഷണവുമുണ്ടെങ്കിൽ ജാതകന്റെ ഭാൎയ്യക്ക് കൎണ്ണരോഗവും; രാഹുവിന്റെ വീക്ഷണമുണ്ടെങ്കിൽ ദന്തരോഗവും ഉണ്ടാകും.

ഉപപദത്തിന്റെ ഏഴാം രാശികൊണ്ടും കളത്രത്തെ സംബന്ധിച്ച കാൎയ്യങ്ങൾ ചിന്തിക്കാവുന്നതാണ്.

ഉപപദത്തിന്റെ അഞ്ചാം രാശിനാഥൻ; ആ രാശിയിൽ നില്ക്കുന്ന ഗ്രഹങ്ങൾ അഞ്ചാം ഭാവനാഥൻ, അഞ്ചാം ഭാവനാഥൻ അംശകം ചെയ്തിട്ടുള്ള രാശിയുടെ അധിപൻ ആ രാശിയിൽ നില്ക്കുന്ന ഗ്രഹങ്ങൾ ഇവർ ബുധനോ ശുക്രനോ ശനിയോ ആയിരിക്കുകയോ, അഥവാ അവക്ക് ബുധശുക്രന്മാരുടേയും ശനിയുടേയും വീക്ഷണം ഉണ്ടായിരിക്കുകയോ ചെയ്താൽ ജാതകനു സന്താനലാഭം ഉണ്ടാകാൻ ഇടയില്ല. നേരെമറിച്ച് രവിയുടേയോ; രാഹുവിന്റേയോ ഗുരുവിന്റേയോ ദൃഷ്ടിയാണെങ്കിൽ പുത്രലാഭം ഉണ്ടാകാതിരിക്കാനും ഇടയില്ല. ചന്ദ്രവീക്ഷണമാണെങ്കിൽ ഒരു പുത്രനും, കുജന്റെ വീക്ഷണമാണെങ്കിൽ ഒത്തു പുത്രനും ഉണ്ടാകും. ഉപപദത്തിൽനിന്നും 5-ാം രാശി ഓജലഗ്നമാണെങ്കിൽ അനവ

ധി പുത്രന്മാരും യുഗ്മമെങ്കിൽ അല്പപുത്രന്മാരും ഉണ്ടാകും. ഉപപദത്തിൽനിന്ന് 11-ൽ ശനിയോ രാഹുവോ നിന്നാൽ ജ്യേഷ്ഠസഹോദരവും; 3-ൽ ശനിയോ രാഹുവോ നിന്നാൽ കനിഷ്ഠസഹോദരവും നഷ്ടപ്പെടും. ഉപപദത്തിൽനിന്നും 11-ലും 3-ലും കേതുവുണ്ടെങ്കിൽ മൂത്തവരോ താഴെയുള്ളവവരോ ആയി അനവധി സഹോദരികൾ ഉണ്ടാകും. ഉപപദത്തിന്റെ ഒമ്പതിൽ കേതു നിന്നാൽ ജാതകൻ വിക്കിവിക്കി സംസാരിക്കുന്നവനായിരിക്കും.

---

# അദ്ധ്യായം ൧൫.

## യോഗങ്ങൾ

### പഞ്ചമഹായോഗങ്ങൾ.

1. **ഹംസയോഗം**— ഉച്ചസ്ഥനോ സ്വക്ഷേത്രസ്ഥനോ ആയ വ്യാഴം ലഗ്നാൽ കേന്ദ്രത്തിൽ നിന്നാൽ, ഉന്നതമായ നാസികയും, ഹംസസ്വരംപോലെ ശ്രേഷ്ഠമായ ശബ്ദവും, സുകുമാരപ്രകൃതിയും, സുഖജീവിതവും, ശാസ്ത്രജ്ഞാനപാരായണാഭിരുചിയും, അതിയായ പുണ്യവും ഉള്ളവനായി അനവധികാലം ജീവിച്ചിരിക്കും.

2. **രുചകമഹായോഗം**— ഉച്ചസ്ഥനോ സ്വക്ഷേത്രസ്ഥനോ ആയ ചൊവ്വാ ലഗ്നാൽ കേന്ദ്രത്തിൽനിന്നാൽ- ബലപൂർണ്ണമായ ശരീരവും, സൽകീർത്തി ഇവയും, ലാവണ്യപൂർണ്ണമായ കോമളത്വവും, ശീലഗുണവും, മന്ത്രജപാഭിചാരകുശലതയും, ശത്രുനാശംവരുത്തുവാനുള്ള ഭാഗ്യവും, ധനസമ്പന്നതയും, ഉള്ളവനായി അനവധികാലം ജീവിച്ചിരിക്കും.

3. **ഭദ്രമഹായോഗം**—ഉച്ചസ്ഥനോ സ്വക്ഷേത്രസ്ഥനോ ആയ ബുധൻ ലഗ്നാൽ കേന്ദ്രത്തിൽ നിന്നാൽ; ഭംഗിയുള്ള

ശരീരപ്രകൃതി; അഭിമാനി; ജനോപകാരനിരതത്വം; ബന്ധുസ്നേഹം മുതലായവയുള്ളവനായി കീൎത്തിമാനായി, സുഖിയായി അനവധികാലം ജീവിച്ചിരിക്കും.

4. മാളവ്യയോഗം—ലഗ്നാൽ കേന്ദ്രത്തിൽ ഉച്ചസ്ഥനോ സ്വക്ഷേത്രസ്ഥനോ ആയ ശുക്രൻ നിന്നാൽ സുന്ദരനായും സ്ത്രീകളാൽ പരിലാളിതനാകപ്പെടുന്നവനായും, ശീലഗുണമുള്ളവനായും, പുത്രന്മാർ, വാഹനം, ധനം, [illegible], ഉത്സാഹം, ശക്തി മുതലായവ ധാരാളമുള്ളവനായും സുഖത്തോടെ അനവധികാലം ജീവിച്ചിരിക്കും.

5. ശശമഹായോഗം—ലഗ്നാൽ കേന്ദ്രത്തിൽ ശനി ഉച്ചസ്ഥനോ സ്വക്ഷേത്രസ്ഥനോ ആയിനിന്നാൽ, ചെന്താമരക്കണ്ണനായും, തേജസ്വിയായും, ശൂരനായും, മാതൃഭക്തനായും ക്രൂരനായും, സകലൎക്കും ഭയബഹുമാനാദികളെ വളൎത്തുന്നവനായും, വലിയ യുദ്ധനിപുണനായും; തൎക്കം; വിനോദം ഇവയിൽ സമൎത്ഥനായും അനവധികാലം സുഖത്തോടെ ജീവിച്ചിരിക്കും.

മററുയോഗങ്ങൾ.

6. രാജയോഗം— 9 ഉം 10 ഉം ഭാവാധിപന്മാർ ബലവാന്മാരായ ഗ്രഹങ്ങൾ ഒരുമിച്ചുനിന്നാലും, ജാതകത്തിൽ ഒരു ഗ്രഹം ഉച്ചസ്ഥനായിരിക്കുകയും ആ ഗ്രഹത്തെ ശുഭന്മാർ ആരെങ്കിലും ദൃഷ്ടി ചെയ്യുകയും ചെയ്താൽ രാജയോഗം. രാജകീയപദവിയിൽ ഭൃത്യന്മാർ; വാഹനങ്ങൾ, സുഖഭോഗങ്ങൾ ഇവയോടുകൂടി കഴിയും.

7. ധൎമ്മകൎമ്മയോഗം— 9 ഉം 10 ഉം ഭാവാധിപന്മാർ ഒരുമിച്ചുനിന്നാൽ സുഖത്തോടും കീൎത്തിയോടുംകൂടി ധൎമ്മകൎമ്മനിരതനായി ജീവിക്കും.

8. ജ്ഞാനയോഗങ്ങൾ—

വ്യാഴം ബലവാനായിരിക്കുകയും ശുഭവീക്ഷണത്തോടു കൂടിയിരിക്കുകയും ചെയ്താൽ വലിയ പ്രാസംഗികനായും;

ബുധൻ കേന്ദ്രത്തിലും; ശുക്രൻ 2 ലും; വ്യാഴം 3 ലും നിന്നാൽ ജാതകൻ ജ്യോതിഷ ശാസ്ത്രപാരംഗതനായും;

ചൊവ്വ രണ്ടിൽ ബലവാനായി ബുധനോടും ചന്ദ്രനോടും കൂടി നില്ക്കുകയോ; ചൊവ്വ ചന്ദ്രൻ ബുധൻ ഇവർ ത്രികോണങ്ങളിൽ നിന്നാലും വലിയ ഗണിതജ്ഞനായും;

വ്യാഴമോ ശുക്രനോ 2-ാം ഭാവാധിപനായിരിക്കുകയും കുജൻ അങ്ങോട്ട് ദൃഷ്ടിചെയ്യുകയും; സൂര്യൻ ഉച്ചത്തിൽ നില്ക്കുകയും ചെയ്താൽ ജാതകൻ നിയമതർക്കാദികളിൽ പ്രവീണനായും;

വ്യാഴവും, രണ്ടാം ഭാവാധിപനും ബലവാന്മാരും വ്യാഴത്തിന് സൂര്യസംയോഗവും ഉണ്ടെങ്കിൽ ജാതകൻ വ്യാകരണവിദ്വാനായും;

ശുക്രനും വ്യാഴവും ത്രികോണങ്ങളിലും; രണ്ടാം ഭാവാധിപൻ അംശിച്ചിട്ടുള്ള രാശിയുടെ ആധിപത്യം ബുധനുണ്ടെങ്കിലും ജാതകൻ വളരെ വലിയ വിദ്വാനായും;

രണ്ടാം ഭാവാധിപൻ ബുധനായിവരികയും ആ ബുധൻ ഉച്ചത്തിൽ നില്ക്കുകയും വ്യാഴം ചിങ്ങത്തിൽ അംശിക്കുകയും ചെയ്താൽ തർക്കശാസ്ത്രവിശാരദനായും ഭവിക്കുന്നതാണ്.

9. ധനയോഗങ്ങൾ — ചന്ദ്രൻ; വ്യാഴം 2-ാം ഭാവാധിപൻ; 4-ാം ഭാവാധിപൻ; 9-ാം ഭാവാധിപൻ; 11-ാം ഭാവാധിപൻ ഇവർ ബലവാന്മാരും ശുഭസ്ഥിതന്മാരുമെങ്കിലും; അല്ലെങ്കിൽ ശുഭസ്ഥിതി അംശകത്തിൽ അവർക്കുണ്ടെങ്കിലും 2; 4; 9 ഭാവങ്ങളിൽ ഏതെങ്കിലും ചന്ദ്രൻ വീക്ഷിക്കുന്നുണ്ടെങ്കിലും ജാതകൻ ധനവാനായിരിക്കും.

രണ്ടാം ഭാവാധിപൻ 9-ാം ഭാവാധിപനോടുകൂടി 11-ാം ഭാവത്തിൽ ചന്ദ്രനോടും വ്യാഴത്തിനോടും കൂടിനിന്നാൽ ജാതകൻ കോടീശ്വരനായിരിക്കും.

10. ചാമരയോഗം — ലഗ്നത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്യുകയോ നോക്കുകയോ ചെയ്കയും; ലഗ്നാധിപൻ 6; 8; 12 സ്ഥാനങ്ങളൊഴിച്ച് ഒരു ഭാവത്തിൽ ബലവാനായി സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ നിൽക്കുകയും ചെയ്താൽ ചാമരയോഗം; ശോഭനമായ ശീലം; ഐശ്വര്യം; അഭിവൃദ്ധി ഇവയാണ് തൽഫലം.

11. ധേനയോഗം — ലഗ്നാൽ 2-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്യുകയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ 6; 8; 12 ഒഴികെ ഒരു ഭാവത്തിൽ ബലവാനായി സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ നിൽക്കുകയും ചെയ്താൽ ഐശ്വര്യം, ധനസമൃദ്ധി, വിദ്യാനൈപുണ്യം, വിഭവസമൃദ്ധി ഇവയും ഉണ്ടാകും.

12. ശൌര്യയോഗം — ലഗ്നാൽ 3-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്യുകയോ നോക്കുകയോ ചെയ്യുകയും, ലഗ്നാധിപൻ മേൽപറഞ്ഞമാതിരി നിൽക്കുകയും ചെയ്താൽ കീർത്തി; സഹോദരന്മാരാൽ സ്നേഹിക്കപ്പെടുക; വിക്രമി; രാജ്യകാര്യങ്ങളിൽ പ്രവീണൻ.

13. ജലധയോഗം — ലഗ്നാൽ 4-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്യുകയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേൽപറഞ്ഞമാതിരി നിൽക്കുകയും ചെയ്താൽ; ഭവനം; വാഹനം; ധനധാന്യങ്ങൾ; പുത്ര; സുഖസൌഭാഗ്യം; സുന്ദരിയായ ഭാര്യ ഇവയും ഫലം.

14. ഛത്രയോഗം — ലഗ്നാൽ 5-ാം ഭാവത്തിൽ ശുഭഗ്ര സ്ഥിതിചെയ്യുകയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേൽ പറഞ്ഞ മാതിരിനിൽക്കുകയും ചെയ്താൽ നല്ല സന്താനങ്ങൾ; ധനം; ബഹുമതി; രസിക്കുന്ന സംഭാഷണരീതി; ഇവയും ഫലം.

15. അസ്ത്രയോഗം — ലഗ്നാൽ 6-ാം ഭാവത്തിൽ ശുഭഗ്രഹം സ്ഥിതിചെയ്യുകയോ നോക്കുകയോ ചെയ്യുകയും ലഗ്നാ-

ധിപൻ മേൽപറഞ്ഞ മാതിരിനില്ക്കുകയും ചെയ്താൽ ശത്രുസംഹാരി; ക്രൂരൻ; അഭിമാനി; തർക്കനിപുണൻ; ബലവാൻ.

16. മന്മഥയോഗം__ലഗ്നാൽ 7-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്കയോ നോക്കുകയോ ചെയ്യുകയും ലഗ്നാധിപൻ മേൽപറഞ്ഞമാതിരി നില്ക്കുകയും ചെയ്താൽ; പ്രേമവതിയായ ഭാര്യ; സമർത്ഥരായ പുത്രന്മാർ; നല്ല ബന്ധുക്കൾ; സജ്ജനങ്ങൾ; ഐശ്വര്യം; അന്യസ്ത്രീനിരതനാകാതിരിക്കുക ഇവ ഫലം.

17. ആസുരയോഗം__ലഗ്നാൽ 8-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്കയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേല്പറഞ്ഞ മാതിരി നില്ക്കുകയും ചെയ്താൽ സ്വാർത്ഥതല്പരനും; ഏഷണിക്കാരനും; ദുഷ്പ്രവൃത്തികളിൽ തല്പരനും; ദരിദ്രനും ആയിരിക്കും.

18. ഭാഗ്യയോഗം__ലഗ്നാൽ 9-ാംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്കയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേല്പറഞ്ഞ മാതിരി ബലവാനായിരിക്കുകയും ചെയ്താൽ ഉന്നതസൌഭാഗ്യങ്ങളുള്ളവനും; പരിചാരകന്മാർ; വാഹനങ്ങൾ ഇവ ഉള്ളവനും; കലാചാരങ്ങളിൽ താല്പര്യമുള്ളവനും; ഉൽകൃഷ്ടകുലസ്ത്രീയെ വിവാഹം കഴിക്കുന്നവനും ആയിരിക്കും.

19 ഖ്യാതിയോഗം__ലഗ്നാൽ പത്താംഭാവത്തിൽ ശുഭഗ്രഹം സ്ഥിതി ചെയ്കയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേല്പറഞ്ഞ മാതിരി നില്ക്കുകയും ചെയ്താൽ; രാജസമമായ സ്ഥിതിയുള്ളവനും ;എല്ലാവർക്കും സമ്മതമുള്ളവനും; പ്രേമവതിയായ ഭാര്യ; ഉത്തമപുത്രന്മാർ; നല്ല ബന്ധുക്കൾ ഇവയുള്ളവനും; സജ്ജനങ്ങൾക്ക് ബന്ധുവും; ധനഭാഗ്യമുള്ളവനും ആയിരിക്കും.

20. പാരിജാതയോഗം — ലഗ്നാൽ 11-ൽ ശുഭഗ്രഹം സ്ഥിതിചെയ്യുകയോ നോക്കുകയോ ചെയ്യുകയും ലഗ്നാധിപൻ മേൽപറഞ്ഞ മാതിരി നില്ക്കുകയും ചെയ്താൽ അനവധി ധനം സമ്പാദിച്ച് ബന്ധുജനങ്ങളെ പരിപോഷിപ്പിക്കുന്നവനും; സ്ഥിരമായ ഐശ്വര്യമുള്ളവനും; വിദ്വാനും; മഹാഭാഗ്യവാനും ആയിരിക്കും.

21. മുസലയോഗം — ലഗ്നാൽ 12-ൽ ശുഭഗ്രഹം സ്ഥിതിചെയ്യുകയോ നോക്കുകയോ ചെയ്യുകയും; ലഗ്നാധിപൻ മേൽപറഞ്ഞ മാതിരി നില്ക്കുകയും ചെയ്താൽ; അവിവേകിയും; അടക്കമില്ലാത്തവനും; പരന്മാരുടെ വഞ്ചനക്ക് വിധേയനും; നന്ന കുഴങ്ങി സമ്പാദിക്കുന്ന ധനമുള്ളവനും ആയിരിക്കും.

22. കാളസർപ്പയോഗം:— ജാതകത്തിൽ ഗ്രഹങ്ങൾ എല്ലാംതന്നെ രാഹുകേതുക്കളുടെ ഇടയിൽ വന്നാൽ ഈ യോഗം സകല ഗുണങ്ങളേയും ഗ്രസിച്ചുകളഞ്ഞ് ജാതകനെ ആജീവനാന്തം അസുഖവാനാക്കിത്തീർക്കും.

23. ദിഗ്ബലയോഗം — ബുധഗുരുക്കന്മാർ ലഗ്നകേന്ദ്രത്തിലും; ചന്ദ്രശുക്രന്മാർ 4-ാം കേന്ദ്രത്തിലും; ശനി രാഹുക്കൾ 7-ാം കേന്ദ്രത്തിലും; രവി കുജകേതുക്കൾ 10-ാം കേന്ദ്രത്തിലും നിന്നാൽ ആ ഗ്രഹങ്ങൾ കൂടുതൽ ബലവാന്മാരായിരിക്കുകയും ജാതകന് തൽഫലങ്ങൾ കൂടുതൽ അനുഭവിപ്പിക്കുകയും ചെയ്യും.

24. കേസരിയോഗം — വ്യാഴത്തോടൊന്നിച്ചോ വ്യാഴകേന്ദ്രത്തിലോ ചന്ദ്രൻ നിന്നാൽ; ശത്രുഹാരിയും; ദീർഘായുഷ്മാനും; കീർത്തിമാനും; ബുദ്ധിമാനും; ജനസ്വാധീനമുള്ളവനും; സദസ്സിൽ ശോഭിക്കുന്നവനുമായിരിക്കും.

25. കേമദ്രുമയോഗം — ചന്ദ്രൻ നില്ക്കുന്ന രാശിയുടെ 2ലും 12ലും ഗ്രഹങ്ങളില്ലാതിരിക്കുകയും; ലഗ്നാൽ കേന്ദ്രസ്ഥാ

നത്തു രാഹുകേതുക്കളല്ലാതെ മററു ഏതെങ്കിലും ഗ്രഹങ്ങളോടുകൂടി ചന്ദ്രൻ സ്ഥിതിചെയ്യാതിരിക്കുകയും; ചന്ദ്രകേന്ദ്രത്തിൽ രാഹുകേതുക്കളല്ലാതെ ഏതെങ്കിലും ഗ്രഹങ്ങൾ ഇല്ലാതിരിക്കുകയും ചെയ്താൽ ജാതകൻ നിത്യദരിദ്രനും; ദുഃഖിയും; മലിനനും; ദാസ്യവൃത്തിചെയ്യുന്നവനും നിന്ദ്യനും ആയിരിക്കും.

26. സുനഫായോഗം— ചന്ദ്രൻനില്ക്കുന്നതിന്റെ 2-ാംഭാവത്തിൽ ആദിത്യൻ; രാഹു; കേതു; ഇവരൊഴിച്ച് ഒരു ഗ്രഹം ബലവാനായി നിന്നാൽ ജാതകൻ സ്വയാർജ്ജിതമായധനം ധാരാളമുള്ളവനും; ബുദ്ധിമാനും; യശസ്വിയും; സുഖിയും ആയിരിക്കും.

27. അനഫായോഗം— ചന്ദ്രൻ നില്ക്കുന്നതിന്റെ 12-ാം ഭാവത്തിൽ ആദിത്യൻ; രാഹുകേതു; ഇവരൊഴികെ ഒരു ഗ്രഹം ബലവാനായിനിന്നാൽ ജാതകൻ അരോഗദൃഢഗാത്രനും; സുവിഖ്യാതനും; സുഖിയും ആയിരിക്കും.

28. അധിയോഗം— ലഗ്നത്തിന്റെയോ ചന്ദ്രരാശിയുടെയോ 6 ലോ 7 ലോ 8ലോ ശുഭഗ്രഹങ്ങളെല്ലാം ഒരുമിച്ചുനിന്നാൽ; ശത്രുഹാരിയും; പ്രസിദ്ധനും; ദീർഘായുഷ്മാനും; ബഹുജനപ്രിയനും; ധനവാനും ആയിരിക്കും.

29. മഹാഭാഗ്യയോഗം— സൂര്യനും ചന്ദ്രനും ഓജരാശിയിൽ നില്ക്കുമ്പോൾ ഓജലഗ്നത്തിൽ പകൽ ജനിക്കുന്ന പുരുഷനും; സൂര്യനും, ചന്ദ്രനും, യുഗ്മരാശിയിൽ നില്ക്കുമ്പോൾ രാത്രി യുഗ്മരാശിയിൽ ജനിക്കുന്ന സ്ത്രീയും; പ്രസിദ്ധി; ദീർഘായുസ്സ്; ഐശ്വര്യം ചാരിത്രം ഇവയുള്ളവരായിരിക്കും.

30. സരസ്വതീയോഗം— ബുധൻ; വ്യാഴം; ശുക്രൻ ഇവർ ലഗ്നാൽ 2-ാം ഭാവത്തിലോ കേന്ദ്രത്രികോണഭാവങ്ങളിലോ നില്ക്കുകയും; അതിൽ വ്യാഴത്തിന് ഉച്ചബലമോ സ്വക്ഷേത്രബലമോ ഉണ്ടായിരിക്കുകയും ചെയ്താൽ സംധീക

സാഹിത്യാദികളിൽ വൈദഗ്ദ്ധ്യവും; അധികമായ യശസ്സും അപാരമായ ജ്ഞാനവും; എല്ലാവരുടെയും ബഹുമാനവും ഉള്ളവനായിരിക്കും.

31. ശാരദായോഗം — വ്യാഴം ചന്ദ്രന്റെ ത്രികോണത്തിലും; കുജൻ ബുധന്റെ ത്രികോണത്തിലും നിന്നാൽ ജാതകൻ സുകുമാരകളേബരനും; ധർമ്മനിരതനും; രാജബഹുമാനത്തിന് അർഹനും; കലാവിദ്യകളിൽ സമർത്ഥനും; ശാസ്ത്രജ്ഞാനിയും ആയിരിക്കും.

32. ലക്ഷ്മീയോഗം — 9-ാം ഭാവാധിപനും; ശുക്രനും; സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ കേന്ദ്രത്രികോണഭാവങ്ങളിലോ നിന്നാൽ; അരോഗിയും തേജസ്വിയും; ധനികനും; സജ്ജനസമ്മതനും; അനുരാഗവതിയായ ഭാര്യയുള്ളവനും; വാഹനങ്ങളും ഭവനങ്ങളും ഇവയുള്ളവനും ആയിരിക്കും.



33. ഗൌരീയോഗം — ചന്ദ്രൻ സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ സ്ഥിതിചെയ്യുകയും; ലഗ്നാൽ ത്രികോണസ്ഥാനത്തു നില്ക്കുകയും ആ ചന്ദ്രനെ വ്യാഴം നോക്കുകയും ചെയ്താൽ കാന്തിയുള്ള ശരീരം; നല്ല കണ്ണുകൾ; സൽപുത്രന്മാർ ഇവയുള്ളവനും മാന്യനും എല്ലാവർക്കും സ്തുത്യർഹനുമായിരിക്കും.

34. ശംഖയോഗം — 10-ാംഭാവാധിപനോ, ലഗ്നാധിപനോ ഒരു ചരരാശിയിൽ സ്ഥിതിചെയ്യുകയും, 9-ാംഭാവാധിപൻ ബലവാനായിരിക്കുകയും ചെയ്താലും, 5 ഉം 6 ഉം ഭാവനാഥന്മാർ അന്യോന്യകേന്ദ്രങ്ങളിൽ നിന്നാലും, ശാസ്ത്രജ്ഞാനവും, ദാനധർമ്മനിരതയും ഉള്ളവനും നല്ല കുടുംബമുള്ളവനും, സുഖിയും, ദീർഘായുഷ്മാനും ആയിരിക്കും.

35. ധുരുധുരായോഗം — ചന്ദ്രന്റെ 2 ലും 12 ലും ഗ്രഹങ്ങൾ ഉണ്ടെങ്കിൽ സകലസുഖങ്ങളുമുള്ളവനും, മഹാനും, അനുസരണവും, സ്നേഹവും ഉള്ള സമർത്ഥന്മാരായ പുത്രന്മാർ ഉള്ളവനും ആയിരിക്കും.

36. ശ്രീനാഥയോഗം—ഉച്ചസ്ഥനായ 7-ാംഭാവാധിപൻ 10 ലും, 10-ാംഭാവാധിപൻ 9-ാംഭാവാധിപനോടുകൂടിയും നിന്നാൽ അക്ഷയമായ കീർത്തിസൗഭാഗ്യങ്ങളുള്ളവനും ബഹുമാന്യനും, അതിവിദ്വാനും ആയിരിക്കും.

37. വാസിയോഗം—സൂര്യന്റെ 12ൽ ഗ്രഹങ്ങൾ ഉണ്ടായിരുന്നാൽ വളരെ ജനസ്വാധീനമുള്ളവനും, ധനികനും ആയിരിക്കും.

38. വേശിയോഗം—സൂര്യന്റെ 2ൽ ശുഭഗ്രഹങ്ങൾ ഉണ്ടായിരുന്നാൽ സംഭാഷണപടുവും, പ്രസംഗചതുരനും, ധനികനും, ധീരനും, ദാനശീലനും ആയിരിക്കും.

39. ഭേരിയോഗം—10-ാംഭാവനാഥൻ 3 ഗ്രഹങ്ങളോടുകൂടി 12, 2, 1, 7 ഈ ഭാവങ്ങളിൽ നില്ക്കുകയോ, 9-ാംഭാവാധിപനും ശുക്രനും, ലഗ്നാധിപനും, വ്യാഴകേന്ദ്രത്തിൽ നില്ക്കുകയോ ചെയ്താൽ വളരെ അധികം ഭൂമികളുള്ളവനും ഉന്നതകുലജാതനും, ധീരനും, ശാസ്ത്രകലാദികളിൽ നിപുണനും, ദീർഘായുഷ്മാനും, അരോഗിയും ആയിരിക്കും.

40. മത്സ്യയോഗം—ലഗ്നത്തിലും, 9ലും അശുഭഗ്രഹങ്ങളും, ശുഭന്മാരും അശുഭന്മാരും 5 ലും, 4 ലും 8 ലും അശുഭന്മാരും, വന്നാൽ ജ്യോത്സ്യശാസ്ത്രനിപുണനും, ദയാശീലനും, ധർമ്മനിരതനുമായിരിക്കും.

41. രജ്ജുയോഗം—എല്ലാഗ്രഹങ്ങളും ചരരാശികളിലാണെങ്കിൽ വിദേശങ്ങളിൽ വസിക്കുന്നവനും, ന്യായമില്ലാത്തവനുമായിരിക്കും.

42. ഉഭയചാരിയോഗം—സൂര്യന്റെ 2 ലും 12 ലും, ശുഭന്മാർ സ്ഥിതിചെയ്താൽ രാജസമനും, ദയാശീലനും യോഗ്യനും ആയിരിക്കും.

43. ദരിദ്രയോഗം—ലഗ്നാധിപൻ 12 ലും, 12-ാംഭാവാധിപൻ ലഗ്നത്തിലും വന്നാൽ ധനനാശം, ദുഷ്പ്രവൃത്തികൾ ഇവയാൽ ദരിദ്രനായിത്തീരും.

44. അസത്യവാദിയോഗം.—2-ാംഭാവാധിപൻ സ്ഥിതിചെയ്യുന്ന രാശി ശനിയുടെ ക്ഷേത്രമായിരുന്നാൽ അണയനും ചതിയനുമായിരിക്കും.

45. കുസുമയോഗം.—ശുക്രൻ സ്ഥിരരാശിയിലും, കേന്ദ്രത്തിലും, ക്ഷീണചന്ദ്രൻ ത്രികോണത്തിലും, സൂര്യൻ 10 ലും നിന്നാൽ അസാമാന്യമായ കീർത്തിയും, സുഖവും ഉള്ളവനും, ധീരനും, ശത്രുഹാരിയും ആയിരിക്കും.

46. കൂർമ്മയോഗം.—5, 6, 7 ഈ രാശികളിൽ ശുഭന്മാർ ബലവാന്മാരായി നിന്നാൽ രാജകീയ ബഹുമതികളുള്ളവനും, ദാനശീലനും, ധീരനും, സുഖിയും, തത്വചിന്താനിരതനുമായിരിക്കും.

47. മൃദംഗയോഗം.—ലഗ്നാധിപൻ ബലവാനും, ഉച്ചസ്ഥനായ ഒരു ഗ്രഹം ജാതകത്തിലുണ്ടായിരിക്കുകയും, ആ ഗ്രഹം അംശിച്ചിട്ടുള്ള രാശ്യാധിപൻ കേന്ദ്രത്തിലോ സ്വക്ഷേത്രത്തിലോ നില്ക്കുകയും ചെയ്താൽ, ആജീവനാന്തം അരോഗി, ആകർഷകമായ ശരീരകാന്തി, ജനസ്വാധീനം, ഈ ഫലങ്ങൾ അനുഭവിക്കും.

48. ശരീരസൗഖ്യയോഗം.—ചന്ദ്രനും, കുജനും അന്യോന്യം കേന്ദ്രങ്ങളിലോ ഒരുമിച്ചോ നിന്നാൽ സമസ്തസുഖങ്ങളും അനുഭവിച്ച് [illegible] ജീവിച്ചിരിക്കും.

49. നിപുണയോഗം.—സൂര്യനും ബുധനും കൂടി ഒരു രാശിയിൽ നിന്നാൽ സകലകാര്യങ്ങളിലും നിപുണനും ജ്ഞാനിയും, സുന്ദരനും സ്ഥിരമായ ആശയങ്ങളുള്ളവനുമായിരിക്കും.

50. സന്യാസയോഗം.—ഒരു രാശിയിൽ നാലോ അതിലധികമോ ബലവാന്മാരായ ഗ്രഹങ്ങൾ ഒരുമിച്ചു നിന്നാൽ ജാതകൻ വലിയ തപസ്വിയായിത്തീരും.

## സൂര്യയോഗങ്ങൾ

ലഗ്നത്തിൽ സൂര്യൻ നില്ക്കുകയും ലഗ്നരാശി മേടവുമെങ്കിൽ ജാതകൻ വലിയ ധനവാനും, നേത്രരോഗിയുമാ

യിരിക്കുകയും, ലഗ്നരാശി ചിങ്ങമെങ്കിൽ മാലക്കണ്ണുണ്ടായിരിക്കുകയും തുലാമെങ്കിൽ ദരിദ്രനും, അന്ധനുമായിരിക്കുകയും; കർക്കിടകമെങ്കിൽ കണ്ണിനു ഒരു അടയാളമുണ്ടായിരിക്കുകയും ചെയ്യും. സൂര്യനും ചന്ദ്രനും ഒരുമിച്ചുനിന്നാൽ ജാതകൻ സ്വദാരനും സ്ത്രീകൾക്ക് വശംവദനും ആയിരിക്കും. സൂര്യനും ചൊവ്വയും ഒരുമിച്ച് നിന്നാൽ ബലവാനും ധനവാനും ദുഷ്ടനും. [illegible] സൂര്യനും വ്യാഴവും ഒരുമിച്ച് നിന്നാൽ ജോലിക്ക് സമർത്ഥനും ധനികനും, ശുക്രനും സൂര്യനും ഒരുമിച്ചുനിന്നാൽ ബുദ്ധിമാനും സ്ത്രീകൾ നിമിത്തം ധനലാഭമുള്ളവനും സൂര്യനും ശനിയും ഒരുമിച്ചു നിന്നാൽ മൂഢനും ശത്രുപീഡക്ക് വിധേയനും ആയിരിക്കും.



ചന്ദ്രയോഗങ്ങൾ

ഒരാളുടെ ശീലഗുണങ്ങൾ, ധനം, ജ്ഞാനം, സാമർത്ഥ്യം, ഇവ ജാതകത്തിൽ ചന്ദ്രൻ സൂര്യന്റെ കേന്ദ്രത്തിൽ നിന്നാൽ കുറവായും, ത്രികോണത്തിലോ 2, 11 ഈ രാശികളിലോ എങ്കിൽ സാമാന്യമായും, 3, 6, 8, 12 ൽ നിന്നാൽ കൂടുതലായും ഉണ്ടാകുന്നു. ചന്ദ്രൻ സ്വനവാംശത്തിലോ അതിമിത്ര നവാംശത്തിലോ നിന്നാൽ ജാതകൻ ധനികനും സുഖിയും ആയിരിക്കും. എന്നാൽ ആ ചന്ദ്രനെ വ്യാഴമോ ശുക്രനോ ദൃഷ്ടിചെയ്യുകയും കൂടി ഉണ്ടെങ്കിൽ വളരെ വിശേഷമായിരിക്കും. ലഗ്നത്തിൽ ചന്ദ്രൻ നില്ക്കുകയും ലഗ്നരാശി മേടവുമെങ്കിൽ, ജാതകന് അനവധി പുത്രന്മാരും, ലഗ്നരാശി കർക്കിടകമെങ്കിൽ അനവധി ധനവും ലഗ്നരാശി തുലാമെങ്കിൽ അധികമായ ഐശ്വര്യവും ഉണ്ടാകും.

മററു യോഗങ്ങൾ

ജനനസമയത്ത് ഒരു ഗ്രഹമെങ്കിലും സ്വക്ഷേത്രത്തിൽ നിന്നാൽ ജാതകൻ തന്റെ കുടുംബത്തിൽ ഒരു സാമാന്യമായ സ്ഥിതിയുള്ളവനും, 2 ഗ്രഹങ്ങൾ സ്വക്ഷേത്രത്തിൽ നിന്നാൽ

കുടുംബത്തിലെ പ്രമുഖമായ അംഗവും, 3 ഗ്രഹങ്ങൾ സ്വക്ഷേത്രസ്ഥന്മാരായാൽ സ്വസമുദായത്തിൽ പ്രമാണിയും 4 ഗ്രഹങ്ങൾ സ്വക്ഷേത്രസ്ഥന്മാരായാൽ വലിയധനികനും, 5 ഗ്രഹങ്ങൾ സ്വക്ഷേത്രസ്ഥന്മാരായാൽ അത്യധികം സുഖിക്കുന്നനും, 6 ഗ്രഹങ്ങൾ സ്വക്ഷേത്രസ്ഥന്മാരായാൽ രാജസമനും 7 ഗ്രഹങ്ങളിൽ സ്വക്ഷേത്രസ്ഥന്മാരായാൽ രാജാവും ആയിരിക്കും.

ജനനസമയത്ത് ഒരു ഗ്രഹമെങ്കിലും ബന്ധുക്ഷേത്രസ്ഥിതനാണെങ്കിൽ പരാശ്രയം കൂടാതെയും. രണ്ടു ഗ്രഹങ്ങൾ ബന്ധുക്ഷേത്രസ്ഥിതന്മാരെങ്കിലും, സുഹൃത്തുക്കളുടെ പോഷണം കൊണ്ടും, 3 ഗ്രഹങ്ങൾ ബന്ധുക്ഷേത്രസ്ഥിതന്മാരെങ്കിൽ ബന്ധുജനങ്ങളാൽ പോഷിതനായും, 4 ഗ്രഹങ്ങൾ ബന്ധുക്ഷേത്രസ്ഥിതന്മാരെങ്കിൽ സഹോദരീസഹോദരന്മാരാൽ രക്ഷിക്കപ്പെട്ടും ജീവിക്കും. 5 ഗ്രഹങ്ങൾ ബന്ധുക്ഷേത്രസ്ഥിതന്മാരെങ്കിൽ അനവധിജനങ്ങളുടെ മേൽ ആധിപത്യവും, 6 ഗ്രഹങ്ങൾ ബന്ധുക്ഷേത്രഗതന്മാരെങ്കിൽ സേനാധിപത്യവും, 7 ഗ്രഹങ്ങൾ ബന്ധുക്ഷേത്രഗതന്മാരെങ്കിൽ രാജ്യാധിപത്യവും ഉണ്ടാകും.

ഒരു ഗ്രഹം ജനനസമയത്തു ഉച്ചത്തിൽസ്ഥിതി ചെയ്യുകയും, ആ ഗ്രഹത്തിനെ ഒരു ശുഭഗ്രഹം വീക്ഷിക്കുകയും ചെയ്യാൽ രാജകീയപദവികളും ഉണ്ടാകും. ആ ഗ്രഹത്തിനോടു ചേർന്നൊരു ബന്ധുഗ്രഹം കൂടി ഉണ്ടെങ്കിൽ വലിയ ധനികനും എല്ലാവരുടേയും പ്രശംസക്ക് പാത്രവും ആയിരിക്കും.

ഒരുഗ്രഹം നീചത്തിലോ ശത്രുക്ഷേത്രത്തിലോ സ്ഥിതി ചെയ്യാൽ ജാതകൻ ദരിദ്രനും, 2 ഗ്രഹങ്ങൾ നീചത്തിലോ ശത്രുക്ഷേത്രത്തിലോ ഉണ്ടെങ്കിൽ ദുഃഖിയും 3 ഗ്രഹങ്ങൾ ഉണ്ടെങ്കിൽ വിഡ്ഢിയും, 4 ഗ്രഹങ്ങൾ ഉണ്ടെങ്കിൽ രോഗിയും, 5 ഗ്രഹങ്ങൾ ഉണ്ടെങ്കിൽ ഭിക്ഷാടനനും, 6 ഗ്രഹങ്ങൾ ഉണ്ടെ

ങ്കിൽ കഠിന വ്യാധിയുള്ളവനാം, 7 ഗ്രഹങ്ങൾ ഉണ്ടെങ്കിൽ എല്ലാവരുടെയും കോപത്തിനും, ദ്രോഹത്തിനും പാത്രവും ആകും.

യോഗഫലങ്ങൾ യോഗകാരന്മാരുടെ ദശാന്തർദശകളിൽ സാമാന്യമായി അനുഭവിക്കും. സൂര്യനും, കുജനും, ഒരു രാശിയിൽ പ്രവേശിച്ച ഉടനെയും; വ്യാഴവും ശുക്രനും ഒരു രാശിയിൽ പ്രവേശിച്ചുമദ്ധ്യകാലത്തും, ശനിയും ചന്ദ്രനും ഒരു രാശി വിടുന്നതിന് അല്പം മുമ്പായും, ബുധൻ സദാപ്പോഴും തന്റെ ഫലങ്ങൾ ചെയ്യുന്നതാകുന്നു.

---

# അദ്ധ്യായം ൧൨.

## ലഗ്നാദി ദ്വാദശഭാവഫലങ്ങൾ.

### ലഗ്നം.

ലഗ്നാധിപൻ ഉച്ചസ്ഥനോ ശുഭയുക്തനോ, കേന്ദ്രസ്ഥനോ, ആണെങ്കിലും, ലഗ്നാധിപനെ ശുഭന്മാർ വീക്ഷിക്കുന്നുണ്ടെങ്കിലും ലഗ്നം ദൃഢഗാത്രനും, സുന്ദരനും, സുഖിയും ആയിരിക്കും. ലഗ്നാധിപൻ അശുഭയോഗം ചെയ്ത് അഷ്ടമത്തിൽ നിന്നാൽ എന്നും രോഗിയും, ലഗ്നാധിപൻ 6; 7; 8; 12 ഭാവാധിപന്മാരോട് യോഗം ചെയ്താൽ നിരന്തരം രോഗിയും, ലഗ്നാധിപൻ 6; 8; 12 ഭാവങ്ങളിൽ നിന്നാൽ ദുർബ്ബലഗാത്രനും ആയിരിക്കും. ലഗ്നാധിപൻ ഒരു അശുഭഗ്രഹത്തിനോടും; രാഹുവിനോടുംകൂടി ലഗ്നത്തിൽ നിന്നാൽ ജാതകൻ തസ്കരരീതിയോടെ ജീവിക്കും. ലഗ്നത്തിൽ രാഹു, കേതു, ശനി ഇവർ ഉണ്ടെങ്കിൽ മൂത്രാശയരോഗിയായിരിക്കും. ലഗ്നത്തിൽ കുജൻ, രവി ശനി ഇവർ നിന്നാൽ ദുർബ്ബലനും, ജലരാശികളിൽ ലഗ്നം വന്നാൽ തടിച്ച ശരീരപ്രകൃതിയുമായിരിക്കും. ലഗ്നത്തിൽ രവി നില്ക്കുകയും കുജൻ രവിയെ ദ്ര

ഷ്ടിചെയ്യുകയും ചെയ്താൽ ലഗ്നം കാസശ്വാസരോഗിയോ, ക്ഷയരോഗിയോ ആയിരിക്കും. ലഗ്നത്തിൽ ഒന്നിലധികം അശുഭന്മാർ വന്നാൽ ജാതകൻ എന്നും കഷ്ടപ്പാടുകാരനായിരിക്കും. ലഗ്നാധിപന്ന് ഉച്ചാംശകമോ ബന്ധുക്ഷേത്രാംശകമോ സ്വക്ഷേത്രാംശമോ ഉണ്ടെങ്കിലും ശുഭദൃഷ്ടിയോ ശുഭയോഗമോ ഉണ്ടെങ്കിലും ദേഹസുഖം ഉണ്ടാകും. ലഗ്നാധിപനോ; വ്യാഴമോ ശുക്രനോ; കേന്ദ്രങ്ങളിൽ നിന്നാൽ ദീർഘായുഷ്മാനും; ധനവാനും ആയിരിക്കും. ലഗ്നത്തിൽ രാഹുവും; ലഗ്നത്തിന്ന് ചന്ദ്രദൃഷ്ടിയും; ലഗ്നാംശകരാശിയിൽ ശനിയും വ്യാഴവും ഉണ്ടെങ്കിൽ ലഗ്നം ഇരട്ടപ്രസവിച്ച കുട്ടികളിൽ ഒരുവനായിരിക്കും. കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും പാപഗ്രഹങ്ങളില്ലാതിരിക്കുകയും; വ്യാഴം അഷ്ടമത്തിൽ സ്ഥിതിചെയ്യുകയും ചെയ്താൽ ജാതകൻ പുണ്യകർമ്മിയും; സുഖിയും; രോഗമില്ലാത്തവനും, ദീർഘായുഷ്മാനുമായിരിക്കും. കുജൻ ലഗ്നാധിപനായി അശുഭദൃഷ്ടിയോടുകൂടിയോ അശുഭയോഗത്തോടുകൂടിയോ ലഗ്നത്തിൽ ഇരുന്നാൽ തലയിൽ മുറിവുപറ്റും. ശനിയും രാഹുവുംകൂടി ലഗ്നത്തിൽ ഇരുന്നാൽ ജാതകന് പിശാചുക്കളുടെ ബാധയുള്ളവനായിരിക്കും. കേതു അശുഭദൃഷ്ടിയോടുകൂടി ലഗ്നത്തിൽ ഇരുന്നാൽ ലഗ്നം ഭൂതഭയം അനുഭവിക്കും. ലഗ്നാധിപന് അഷ്ടമാധിപനേക്കാൾ ബലക്കുറവുണ്ടായിരിക്കുകയും കേന്ദ്രങ്ങളിലോ 8_ലോ 12_ലോ അശുഭഗ്രഹങ്ങൾ ഉണ്ടായിരിക്കുകയും ചെയ്താൽ ജാതകൻ അധികകാലം ജീവിച്ചിരിക്കുകയില്ല. മിക്കവാറും അല്പായുസ്സായി ഭവിക്കും. ലഗ്നം ചരരാശിയാകുകയോ; ലഗ്നാധിപൻ ചരരാശിയിൽ നില്ക്കുകയോ; ലഗ്നാംശകം ചരരാശിയിലാകയോ ലഗ്നത്തിലേക്കും ലഗ്നാധിപനും; ചരഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായിരിക്കുകയോ ചെയ്താൽ ലഗ്നം സഞ്ചാരപ്രിയനായിരിക്കും. സാമാന്യമായി ലഗ്നത്തിൽ സൂര്യൻ നിന്നാൽ ദേ

യില്ലാത്തവനും; പെട്ടെന്ന് ക്രോധം വരുന്നവനും, തലമുടി കുറഞ്ഞവനും, അലസനും, ദൃഢകായനും; ചന്ദ്രൻ നിന്നാൽ ചന്ദ്രന്റെ പക്ഷബലമനുസരിച്ചുള്ള ആരോഗ്യവും; ഐശ്വര്യവും; ഉള്ളവനും; കുജൻ നിന്നാൽ ക്രൂരനും; സാഹസബുദ്ധിയും; ബുധൻ നിന്നാൽ കലാനിപുണനും; [illegible]മാനനും; സംഭാഷണചതുരനും; നയവിദഗ്ദ്ധനും; വ്യാഴം നിന്നാൽ ദീർഘായുഷ്മാനും; സുന്ദരനും; വേദശാസ്ത്രപാരംഗതനും; ധനികനും; ശുക്രൻ നിന്നാൽ സുന്ദരനും; സ്ത്രീകൾക്ക് ഇഷ്ടമുള്ളവനും; സാഹിത്യകാരനും; ആരോഗിയും; സുഖിയും; ശനിനിന്നാൽ രണായനും മടിയനും; മൂഢനും; രാഹുനിന്നാൽ കൃശഗാത്രനും; സ്ത്രീകൾക്ക് വിധേയനും; കേതുനിന്നാൽ ഇരുണ്ട ശരീരമുള്ളവനും; ആരോഗ്യമില്ലാത്തവനും; കൃതഘ്നനും; ദുർമ്മാർഗ്ഗിയും; ഗുളികൻ നിന്നാൽ ഉദരരോഗിയും; മലിനനും; അസുഖിയും ആയിരിക്കും.

## 2-ാംഭാവം.

2-ാംഭാവാധിപൻ ഉച്ചസ്ഥനും; വ്യാഴദൃഷ്ടനുമാണെങ്കിൽ അസാമാന്യ ധനികനും; 2-ാംഭാവാധിപന് ഉച്ചവും; കേന്ദ്രങ്ങളിൽ ശുഭദൃഷ്ടിയും ഉണ്ടെങ്കിൽ ഭംഗിയുള്ള നേത്രങ്ങളും സൌന്ദര്യവും ഉള്ളവനും; 2-ാംഭാവാധിപൻ വ്യാഴത്തിനോടുകൂടി നില്ക്കുകയോ 2-ാംഭാവാധിപനെ ബുധനോ ശുക്രനോ ദൃഷ്ടിചെയ്യുകയോ ചെയ്താൽ വാഗ്മിയും ധനികനും; ആയിരിക്കും. 2-ാംഭാവാധിപൻ ദുർബ്ബലനോ നീചനോ ആണെങ്കിൽ ദരിദ്രനായിരിക്കും. 2-ാംഭാവാധിപൻ കേന്ദ്രത്തിൽ അശുഭദൃഷ്ടിയോടുകൂടി നിന്നാൽ ജാതകൻ വിരൂപനായിരിക്കും. 2-ാംഭാവാധിപൻ ജലഗ്രഹവും; 2-ാംഭാവാധിപൻ അംശകം ചെയ്തിട്ടുള്ളത് ജലരാശിയിലും ലഗ്നം ജലരാശിയിലും; ആണെങ്കിൽ ജാതകന് വിദേശവാണിജ്യംകൊണ്ട് വളരെ ധനം ലഭിക്കുന്നതാണ്. അശുഭന്മാർ 2-ാം

ഭാവാധിപനോടുകൂടി യോഗംചെയ്താലും; 2 ാംഭാവാധിപനെ ദൃഷ്ടിചെയ്താലും ജാതകൻ സംസാരിക്കുന്നതിൽ പതറിച്ചയോ വിക്കലോ ഉള്ളവനായിരിക്കും. ബുധൻ കേന്ദ്രത്തിലും 2_ാംഭാവാധിപൻ ശുഭസ്ഥിതിയിലും നിന്നാൽ ജാതകൻ ജ്യോത്സ്യത്തിൽ നിപുണനായിരിക്കും. 2_ാംഭാവാധിപൻ സൂര്യനോടുകൂടി നില്ക്കുകയും; ദുർബ്ബലനായിരിക്കുകയും; 12_ൽ നില്ക്കുകയും ചെയ്താൽ ധനമില്ലാത്തവനും; ധനനാശമുള്ളവനുമായിരിക്കും. 2_ാംഭാവാധിപൻ 6,8,12 ഈ രാശികളിൽനിന്നാലും; 11_ാംഭാവാധിപനോടുകൂടി നിന്നാലും ധനനാശമുണ്ടാകും. 2_ാംഭാവാധിപൻ നീചനായ കുജനോടുകൂടി നിന്നാൽ ധനം തസ്കരന്മാർ കരസ്ഥമാക്കും. 2, 4, 9 ഈ ഭാവാധിപന്മാർ 6, 8, 12 ൽ നിന്നാൽ ജാതകൻ മൂകനായിരിക്കും. വ്യാഴമോ ബുധനോ കേന്ദ്രത്രികോണരാശികളിലോ സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ നിന്നാൽ ജാതകൻ വിദ്വാനും; വ്യാഴമോ ബുധനോ 2_ാംഭാവാധിപനായി 6. 8, 12 ഇവകളിൽനിന്നാൽ വിദ്യാഹീനനുമായിരിക്കും. 2_ാംഭാവാധിപനായ വ്യാഴം ആഭാവത്തിൽനിന്നാലും ബലവാനായ കുജനോടുകൂടി നിന്നാലും ജാതകൻ ധനവാനായിരിക്കും. 2_ാംഭാവാധിപൻ 11_ലും 11_ാംഭാവാധിപൻ 2_ലും നിന്നാൽ ജാതകൻ ധനികനായിരിക്കും. 2_ാംഭാവനാഥനും 11_ാംഭാവനാഥനും കേന്ദ്രസ്ഥിതന്മാരെങ്കിലും ജാതകൻ ധനവാനായിരിക്കും. 2_ാംഭാവാധിപൻ 6_ൽ 11_ാംഭാവാധിപനോടുകൂടി ഇരുന്നാൽ ധനമില്ലാത്തവനും, 2_ം 11_ം ഭാവങ്ങളിലേക്കോ തൽഭാവനാഥന്മാർക്കോ അശുഭദൃഷ്ടിയുണ്ടെങ്കിൽ ധനനാശമുള്ളവനുമായിരിക്കും. 2_ം 11_ം നാഥന്മാർ അശുഭരോടുകൂടി 6, 8, 12 രാശികളിൽ നിന്നാൽ ജന്മനാ ദരിദ്രനും; ഭിക്ഷാടനംകൊണ്ടു് ജീവിതവൃത്തി കഴിക്കുന്നവനുമായിരിക്കും. 2_ൽ രാഹുവും 11_ൽ കുജനും നില്ക്കുകയും 2, 11 ഭാവനാഥന്മാർ ദുർബ്ബലന്മാരായി 6, 8, 12 ഇവയിൽ

നില്ക്കുകയും ചെയ്താൽ ശിക്ഷനിമിത്തം ധനനാശം ഭവിക്കും. വ്യാഴം 11-ലും; ശുക്രൻ 2-ലും നില്ക്കുകയും 2-ാം ഭാവനാഥൻ ശുഭയോഗം ചെയ്തിരിക്കുകയും; ശുഭഗ്രഹങ്ങൾ 12-ൽ നില്ക്കുകയും ചെയ്താൽ ധർമ്മംകൊണ്ട് ധനനാശം വരുന്നതാണ്. 2-ാംഭാവാധിപൻ 6, 8, 12 ഇവയിൽ നിന്നാൽ കണ്ണിന് സുഖക്കേടുണ്ടാകും. 2-ാംഭാവാധിപൻ ശനി, കുജൻ, ഗുളികൻ ഇവരോടുകൂടിയിരിക്കുക 2-ൽ അശുഭന്മാർ നില്ക്കുക; ഇതെല്ലാം നേത്രരോഗത്തെ കാണിക്കുന്നു. 2-ാംഭാവാധിപൻ ശുഭഗ്രഹങ്ങളോടുകൂടി കേന്ദ്രത്തിലോ ഉച്ചത്തിലോ ബന്ധുക്ഷേത്രത്തിലോ; 11-ലോ; ത്രികോണരാശിയിലോ ഇരുന്നാൽ ജാതകൻ ധനികനും കുടുംബം രക്ഷിക്കുന്നവനും ആയിരിക്കും. അതിനും പുറമെ രണ്ടാംഭാവാധിപൻ ലഗ്നകേന്ദ്രത്തിലുംകൂടി നിന്നാൽ വലിയ പദവിയും വളരെ ധനമുള്ളവനുമായിരിക്കും. 2-ാംഭാവാധിപൻ ബുധനാകുകയും; ആ ബുധൻ ഉച്ചത്തിലും; വ്യാഴം ലഗ്നത്തിലും, ശനി അഷ്ടമത്തിലും, നിന്നാലും വ്യാഴം കേന്ദ്രത്രികോണരാശികളിലേതിലെങ്കിലും നില്ക്കുകയും, ശുക്രൻ ഉച്ചസ്ഥനാകയും; 2-ാംഭാവനാഥൻ ബുധനായ്ത്തീരികയും ചെയ്താലും ജാതകൻ ഗണിതശാസ്ത്രനിപുണനായിരിക്കും. 2-ാംഭാവാധിപൻ സൂര്യനായി വരികയും ആ സൂര്യനെ കുജനും, വ്യാഴവും; ശുക്രനും നോക്കുകയും ബുധൻ സ്വസ്ഥിതനുമാണെങ്കിൽ തർക്കശാസ്ത്രവിദഗ്ദ്ധനാകും. കേന്ദ്രത്തിലോ, ത്രികോണത്തിലോ നില്ക്കുന്ന വ്യാഴത്തെ ബുധശുക്രന്മാർ വീക്ഷിക്കുന്നുവെങ്കിൽ ജാതകൻ വേദവേദാംഗവിശാരദനായിരിക്കും. സാമാന്യമായി 2-ൽ ആദിത്യൻ നിന്നാൽ ഉദരനും, അശുദ്ധനും, ദ്രവ്യക്കാരനും, നേത്രരോഗിയും; ചന്ദ്രൻ നിന്നാൽ കളഞ്ഞുകിട്ടിയ ധനത്തിനർഹനും; കുജൻനിന്നാൽ നിർഭാഗ്യനും; ബുധൻനിന്നാൽ സുന്ദരനും, ധനവാനും, ശാസ്ത്രജ്ഞനും; വ്യാഴം നിന്നാൽ ഐശ്വര്യസമൃദ്ധമായ കുടുംബനാഥനും; ശുക്രൻ നിന്നാൽ സംഗീതസാഹിത്യാദി

വിദ്വാനും, ധനവാനും, പ്രസന്നവദനനും, ശനിനിന്നാൽ ദണ്ഡയനും, ദൂരദേശത്തു് കഴിച്ചുകൂട്ടുന്നവനും, നേത്രരോഗിയും, രാഹു നിന്നാൽ ധനവാനും, കൊതിയനും, ന്യായനും, കേതു നിന്നാൽ വികല്യമുള്ളവനും, ആത്മപ്രശംസാകരനും ഗുളികൻ നിന്നാൽ കണ്ണിടുന്നതിൽ സമർത്ഥനും, കലഹപ്രിയനും, വേണ്ടാത്ത വാദങ്ങൾ നടത്തുന്നവനും ആയിരിക്കും.

## 3-ാംഭാവം:—

3-ാംഭാവത്തിൽ ഒരു അശുഭഗ്രഹം നില്ക്കുകയും, 3-ാംഭാവത്തിന്റെ ഇരുപുറവും അശുഭന്മാർ നില്ക്കുകയും ചെയ്താൽ ഇളയ സഹോദരന്മാർ ഉണ്ടാകുകയില്ല. 3-ാംഭാവനാഥനും, ചൊവ്വയും 3, 6, 8, 12 ഇവയിൽ നിന്നാൽ സഹോദരന്മാർക്കു് ദോഷകരമാണു്. 3-ാംഭാവനാഥൻ ശുഭരാശിയിൽ നവാംശകം ചെയ്യുകയും, കുജൻ സ്വക്ഷേത്രസ്ഥിതനുമാണെങ്കിൽ ജാതകൻ ധീരനും, യോഗ്യന്മാരായ സഹോദരന്മാരുള്ളവനുമായിരിക്കും. 3-ലും 12-ലും, അശുഭദൃഷ്ടിയുണ്ടെങ്കിൽ ജാതകൻ വല്ലവരും പറഞ്ഞതുകേട്ടു നടക്കുന്ന ഭീരുവായിരിക്കും. 3-ാംഭാവനാഥൻ രവിയോടുകൂടി നിന്നാൽ ജാതകൻ കോപിഷ്ഠനും, ധീരനും, ശൌര്യക്കാരനുമായിരിക്കും. 3-ാംഭാവനാഥൻ എത്ര അംശകങ്ങൾ ചെയ്തിട്ടുണ്ടോ അത്രയുമോ, കുജൻ എത്ര നവാംശകം ചെയ്തിട്ടുണ്ടോ അത്രയുമോ, ലഗ്നത്തിന്റെ ദൃഷ്ടാന്ത നവാംശകരാശിയാണോ 3-ാംരാശി അത്രയുമോ സഹോദരന്മാർ ജാതകനുണ്ടായിരിക്കും. 3-ാംഭാവനാഥൻ, കുജൻ ഇവർ അഷ്ടമത്തിൽനിന്നാലും, നീചത്തിൽനിന്നാലും, 3-ാംഭാവനാഥനേയോ കുജനേയോ അശുഭന്മാർ നോക്കിയാലും സഹോദരനാശം ഉണ്ടാകും. 3-ാംഭാവാധിപൻ അംശിച്ച രാശ്യാധിപൻ ലഗ്നത്തിന്റെ അഷ്ടമത്തിൽ ഇരുന്നാലും, സഹോദരനാശം ഉണ്ടാകും. 3-ാംഭാവനാഥനും കുജനും ശുഭഗ്രഹസംയുക്തരോ, ശു

ഗ്രഹവീക്ഷിതന്മാരോ, സുസ്ഥിതന്മാരോ ആയാൽ സഹോദരന്മാരുണ്ടാകുകയും അവരിൽനിന്നു സുഖം അനുഭവിക്കുകയുംചെയ്യും. 3-ാംഭാവാധിപനോ ചൊവ്വയോ ശുക്രനോ അംശിച്ച രാശിയിൽ ഇരുന്നാലും കേന്ദ്രത്രികോണങ്ങളിലിരുന്നാലും സഹോദരലാഭം ഉണ്ടാകും. ലഗ്നാധിപൻ 3-ാംഭാവാധിപന്റെ ബന്ധുവായിരുന്നാൽ സഹോദരങ്ങൾ ബന്ധുക്കളും, ശത്രുവായിരുന്നാൽ ശത്രുക്കളും ആയിരിക്കും. 3-ാംഭാവാധിപനും, 3-ൽ നില്ക്കുന്ന ഗ്രഹങ്ങളും സ്ത്രീഗ്രഹങ്ങളെങ്കിൽ താഴെയുള്ളവർ സ്ത്രീകളായിരിക്കും, അഷ്ടമാധിപൻ ലഗ്നത്തിൽനിന്നു, എത്രാമത്തെ രാശിയിൽ ഇരിക്കുന്നുവോ അത്രത്തോളമോ, ലഗ്നരാശിമുതൽ അഷ്ടമരാശിയിൽ സ്ഥിതിചെയ്യുന്ന രാശിവരെയുള്ള സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ എത്രയുണ്ടോ അത്രയുമോ, തനാൾപ്പുടെ അമ്മയിൽ ജനിച്ചവരുണ്ടായിരിക്കും. 3-ാംഭാവാധിപൻ രവിയോടോ ബലവാനായ ചന്ദ്രനോടൊ കൂടിനിന്നാൽ ജാതകൻ ധീരനും, ക്ഷീണചന്ദ്രനോടുകൂടിനിന്നാൽ ഭീരുവും, കുജനോടുകൂടി നിന്നാൽ കോപിഷ്ഠനും, ബുധനോടുകൂടിനിന്നാൽ സത്വഗുണപ്രധാനനും, വ്യാഴത്തോടുകൂടി നിന്നാൽ ധീരനും, ശാസ്ത്രജ്ഞാനിയും, ശുക്രനോടുകൂടിനിന്നാൽ കാമശീലനും, കലഹിയും, ശനിയോടുകൂടി നിന്നാൽ ജളനും, രാഹുകേതുക്കളോടോ ഗുളികനോടൊ കൂടിയോ നിന്നാൽ ജളപ്രഭുവുമായിരിക്കും. 3-ാംഭാവാധിപൻ ബുധനോടുകൂടി നിന്നാൽ കഴുത്തിൽ രോഗമുള്ളവനും, മൂന്നാംഭാവാധിപൻ രാഹുനില്ക്കുന്ന രാശ്യാധിപനോടുകൂടുകയും, രാഹു ലഗ്നത്തിൽ നില്ക്കുകയും ചെയ്താൽ സർപ്പദംശം ഏല്ക്കുന്നവനും ആയിരിക്കും. സാമാന്യമായി 3-ൽ രവിനിന്നാൽ മൂന്ന സഹോദരന്മാരില്ലാത്തവനും, വിദ്യാസമ്പന്നനും, ചന്ദ്രൻ നിന്നാൽ ധാരാളം സഹോദരീസഹോദരന്മാർ ഉള്ളവനും, കുജൻ നിന്നാൽ ധീരനും, സഹോദരന്മാർ അല്പംമാത്രം ഉള്ള

വനും, കുശലില്ലാത്തവനും, ബുധൻ നിന്നാൽ സഹോദരിമാർ അധികമുള്ളവനും, ഭീരുവും, ഗ്രേനാരാജ്യക്കാരനും, വ്യാഴശുക്രന്മാർ നിന്നാൽ അധികം സഹോദരികളുള്ളവനും, പിശുക്കനും, ധീരനും, ശനി നിന്നാൽ ഉദാരനും, ബുദ്ധിമാനും, ഭീരുവും, ദീർഘായുഷ്മാനും, ചുരുക്കം സഹോദരന്മാർമാത്രം ഉള്ളവനും, രാഹു നിന്നാൽ ഐശ്വര്യവാനും, സമർത്ഥരായ സഹോദരീസഹോദരന്മാർ ധാരാളമുള്ളവനും, ആരോഗ്യവാനും, കേതു നിന്നാൽ സഹോദരിമാർ ധാരാളമുള്ളവനും, ധീരനും, ആരോഗ്യവാനും, കീർത്തിമാനും, ഗുളികൻ നിന്നാൽ അഹങ്കാരിയും നിർദ്ദയനും, സഹോദരന്മാർ ഇല്ലാത്തവനുമായിരിക്കും.



4-ാംഭാവം:— 4-ാംഭാവനാഥൻ ലഗ്നത്തോടുകൂടി ശുഭസ്ഥാനത്തുനിന്നാലും, 4-ാംഭാവനാഥൻ കേന്ദ്രത്രികോണങ്ങളിൽ ബലവാനായി നിന്നാലും അനവധി ഗൃഹങ്ങൾ ഉണ്ടാകും. 4-ാംഭാവനാഥൻ വ്യാഴത്തിനോടുകൂടിയോ ബുധനോടുകൂടിയോ യോഗം ചെയ്കയും, കേന്ദ്രത്തിൽ നില്ക്കുകയും ചെയ്താൽ ജാതകൻ ഉയർന്ന കുടുംബാംശവും വളരെ വാഹനങ്ങളുള്ളവനുമായിരിക്കും. 9-ാംഭാവനാഥൻ കേന്ദ്രത്തിലും 4-ാംഭാവനാഥൻ സ്വസ്ഥാനത്തുംനിന്നാൽ വിചിത്രസാധനങ്ങളിൽ അഭിരുചിയുണ്ടാകും. 4-ാംഭാവനാഥൻ 12-ൽ നിന്നാൽ പരമ്പരയായി കിട്ടിയ മുതൽ നശിക്കും. 4-ാംഭാവത്തിൽ ശനി സ്ഥിതിചെയ്കയും, ചന്ദ്രൻ ഉച്ചത്തിൽ നില്ക്കുകയും ചെയ്താൽ ജാതകൻ ഒരു നല്ല സാഹിത്യകാരനും, വിദ്യാഭ്യാസാർത്ഥം വിദേശഗമനം ചെയ്യുന്നവനും, ചെറുപ്പം മുതൽ മാതാപിതാവില്ലാത്തവനുമായിരിക്കും. ലഗ്നാധിപനും, 4-ാംഭാവാധിപനും 11-ൽനിന്നാൽ ജാതകന് വളരെ ഭൂമികൾ ഉണ്ടാകും. ധനുലഗ്നവും, ലഗ്നാധിപൻ വ്യാഴം ധനുവോ മീനമോ ക്ഷേത്രത്തിലും, ശനി മകരമോ കുംഭ

മേ രാശിയിലും സ്ഥിതിചെയ്താൽ വളരെ ഉന്നതമായ നിയമവിപ്രകാശം ജാതകന് സിദ്ധിക്കും. ശുക്രനോ, ചന്ദ്രനോ പാപസംയോഗംകൂടാതെ 4_ൽ നിന്നാൽ ജാതകൻ ജനപ്രിയനാം, 4_ാംഭാവനാഥൻ ദുർബ്ബലനായി ദുഷ്ടഗ്രഹങ്ങളോടുകൂടി നിന്നാൽ പാപിയും ക്രൂരനും ആയിരിക്കും. ശനി 4_ാംഭാവാധിപനോടുകൂടിയോ ചന്ദ്രനോടുകൂടിയോ നിന്നാൽ മാതാവു് ബാല്യകാലത്തുമരിക്കും. നാലാംഭാവനാഥൻ ശനി രാഹുകേതുക്കളോടുകൂടി നിന്നാൽ ജാതകൻ കള്ളപ്രവൃത്തികളിൽ സമർത്ഥനായിരിക്കും. നാലാംഭാവനാഥൻ, ലഗ്നാധിപൻ ഇവർ ദുസ്ഥാനങ്ങളിൽ നിന്നാൽ ജാതകന് ഗൃഹനാശമുണ്ടാകും. നാലാംഭാവത്തിൽ ശുഭഗ്രഹങ്ങളിരിക്കുകയും, നാലാംഭാവാധിപൻ ഉച്ചനായിരിക്കുകയും, ചന്ദ്രൻ ബലവാനായിരിക്കുകയും ചെയ്താൽ മാതാവിനു് ദീർഘായുസ്സുണ്ടാകും. നാലാംഭാവാധിപൻ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ബന്ധുക്ഷേത്രത്തിലോ നിന്നാലും, ശുഭദൃഷ്ടനാണെങ്കിലും ജാതകന് ഗൃഹങ്ങൾ ഉണ്ടാകും. നാലാംഭാവാധിപനും, ശുക്രനും കേന്ദ്രത്തിലും, ബുധൻ ഉച്ചത്തിലുമാണെങ്കിൽ ജാതകൻ അതിവിദ്വാനായിരിക്കും. ശനി 4_ൽ സൂര്യനോടുകൂടിയും, ചന്ദ്രൻ 9_ലും, കുജൻ 11_ലും ഇരുന്നാൽ ജാതകന് അനവധി പശുക്കളും മറ്റും ഉണ്ടാകും. നാലാംഭാവാധിപൻ 9_ാംഭാവാധിപനോടുകൂടിനിന്നു് 4_ാംഭാവത്തെ ദൃഷ്ടിചെയ്താൽ ധനവാഹനഭാഗ്യങ്ങൾ ഉണ്ടാകും. നാലാംഭാവത്തിൽ പാപനും 4_ാം ഭാവാധിപൻ ശുഭയോഗവീക്ഷണാദികളുള്ളവനുമെങ്കിൽ ജാതകൻ ഹൃദയശുദ്ധിയില്ലാത്തവനായിരിക്കും. ലഗ്നത്തിന്റേയും നാലാംഭാവത്തിന്റേയും നാഥന്മാർ ബന്ധുക്കളെങ്കിൽ മാതാവിനെ സ്നേഹിക്കും. 4_ാംഭാവനാഥന്മാർ ലഗ്നത്തിന്റെ ശത്രുക്കളും, നാലിൽ പാപദൃഷ്ടി, പാപയോഗം ഇവയുണ്ടാകുകയും

ചെയ്താൽ ജാതകൻ മാതാവിനോടു് വിരോധത്തിൽ വർത്തിക്കും. നാലാംഭാവനാഥൻ, ചന്ദ്രൻ, നാലിലേക്കു് നോക്കുന്ന ഗ്രഹങ്ങൾ ഇവരിൽ ഏററവും ദോഷപ്രദനായ ഗ്രഹത്തിന്റെ ദശാന്തർദ്ദശാകാലത്തു മാതാവിനു മരണം സംഭവിക്കും. 2_ാംഭാവനാഥൻ 4_ാംഭാവനാഥനോടുകൂടി ശുഭസ്ഥാനത്തു 9_ൽ നില്ക്കുകയും, ഈ രണ്ടു് ഭാവനാഥന്മാരും ശുഭാംശകം ചെയ്യുകയും ചെയ്താലും 11 ഉം 2_ഉം ഭാവനാഥന്മാർ 4_ൽ ഇരുന്നാലും, 4_ാംഭാവനാഥൻ ശുഭനോടുകൂടി ശുഭക്ഷേത്രത്തിൽ നിന്നാലും; 11_ാം ഭാവാധിപൻ ശുഭനോടുകൂടി 4_ൽ നിന്നാലും ജാതകനു് അവിചാരിതധനലാഭങ്ങൾ ഉണ്ടാകും. ചന്ദ്രനു് ശുഭദൃഷ്ടിയില്ലാതിരിക്കുകയും 3 പാപന്മാരുടെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ ജാതകന്റെ മാതാവു് പ്രസവാനന്തരം മരിക്കുകയും ചന്ദ്രനു് ശുഭദൃഷ്ടിയുംകൂടി ഉണ്ടെങ്കിൽ രോഗിയായിമാത്രം തീരുകയും; ചന്ദ്രനു് പാപസംയോഗമോ പാപദൃഷ്ടിയോ ഇല്ലാതിരുന്നാൽ ദീർഘകാലം ജീവിച്ചിരിക്കുകയും ചെയ്യും. ശുക്രൻ, ശനി; ബുധൻ; രാഹു ഇവർ ഒരുമിച്ചു് ലഗ്നത്തിന്റെ 2-ൽ നിന്നാലും പ്രസവാനന്തരം മാതാവും അതിനുമുമ്പുതന്നെ പിതാവും മരിക്കും. ചന്ദ്രനു് പാപദൃഷ്ടിയോ പാപയോഗമോ ഉണ്ടായിരിക്കുകയും; ചന്ദ്രൻ 8-ലോ 12-ലോ നില്ക്കുകയും ചെയ്താലും മാതാവു് അധികതാമസമെന്യേ മരിക്കും. സൂര്യൻ ഉച്ചത്തിൽ നില്ക്കുകയും; അതു ലഗ്നത്തിൽ 7_ാംഭാവമായി വരികയും ചെയ്താൽ ജാതകൻ മാതാവിന്റെ മുലപ്പാൽ കുടിക്കാൻ സംഗതിയില്ലാത്തവനായിരിക്കും. ചന്ദ്രന്റെ 4_ൽ അശുഭഗ്രഹവും ചന്ദ്രകേന്ദ്രങ്ങളിൽ ശുഭന്മാരില്ലാതിരിക്കുകയും ചെയ്താലും മാതാവിന്നു് മരണം കാലെ സംഭവിക്കും. വ്യാഴം ലഗ്നത്തിലും ശനി 2 ലും രാഹു 3 ലും നിന്നാലും ജാതകന്റെ അമ്മ ഉടനെ മരിക്കും. ചന്ദ്രൻ ബല

ഹീനനായിരിക്കയും ചന്ദ്രന്റെ ത്രികോണങ്ങളിൽ ശുഭഗ്രഹ സ്ഥിതിയില്ലാതിരിക്കയും ചെയ്താൽ മാതാവു് ഉടനെ മരിക്കും. ശനി കുജൻ ഇവർ ചന്ദ്രന്റെ കേന്ദ്രരാശിയിൽ നില്ക്കുകയും ഒരുമിച്ചു് അംശിക്കുകയും ചെയ്താലും മാതാവു് ഉടനെ മരിക്കും. ഈ ജാതകന്ന മാതൃഭാവം വീക്ഷിക്കുന്നവർക്കുംകൂടി സംഭവിച്ചേക്കാം. സാമാന്യമായി 4_ാംഭാവത്തിൽ രവി നിന്നാൽ പൂർവ്വാർജ്ജിതസ്വത്തു ലഭിക്കുകയും, ഭൂസ്വത്തും വിദ്യാഭ്യാസവും ഉണ്ടായിരിക്കുകയും; ചന്ദ്രൻ നിന്നാൽ ചന്ദ്രബലംപോലെ ജാതകന്ന ഭാഗ്യസുഖവും; കൃഷികാര്യാദികളിൽ വിജയവും; ധനസമ്പാദ്യവും; വിദ്യാഭ്യാസവും; കുജൻ നിന്നാൽ അമ്മക്കു് രോഗവും; വിദ്യാഭ്യാസതടസ്ഥങ്ങളും; വസ്തുനാശവും; ബുധൻ നിന്നാൽ നല്ല ബന്ധുക്കളും; സൗഭാഗ്യസുഖങ്ങളും; വ്യാഴശുക്രന്മാർ നിന്നാൽ വാഹനസുഖം; വേദവേദാംഗപാരിജ്ഞാനം; മാതൃസുഖം ഇവയും ശനി നിന്നാൽ മാതാവിനു് അരിഷ്ടവും; പൂർവ്വസ്വത്തിനു നാശവും; ദുശ്ശീലവും; രാഹു നിന്നാൽ മാതാവിനു് അരിഷ്ടവും; പൂർവ്വസ്വത്തിനു നാശവും; ദുശ്ശീലവും; രാഹു നിന്നാൽ മാതാവിനു അരിഷ്ടവും വിദ്യാഭ്യാസതടസ്ഥവും; കേതു നിന്നാൽ തീർത്ഥയാത്രയും; മാതാപിതാക്കൾക്കു രോഗവും; സ്വത്തുനാശവും; ഗുളികൻ നിന്നാൽ ബന്ധുനാശവും; ആത്മാഭിമാനമില്ലായ്മയും; ഉണ്ടാകുന്നതാണു്.

5_ാംഭാവം—5_ാംഭാവാധിപൻ 3; 6; 8; 12 ഭാവങ്ങളിൽ നില്ക്കയും ശുഭന്മാരാൽ വീക്ഷിക്കപ്പെടുകയും ചെയ്താൽ സന്താനങ്ങൾ നശിക്കും. 5_ാംഭാവാധിപൻ യുഗ്മരാശിയിൽ ഒരു സ്ത്രീഗ്രഹത്തോടുകൂടി നിന്നാൽ ആദ്യം ജനിക്കുന്നതു് പെൺകുട്ടിയായിരിക്കും. 5 ൽ ആദിത്യൻ നീചത്തിലോ ദുസ്ഥാനത്തോ നിന്നാൽ പിതാവിനു് നാശം സംഭവിക്കും. 5_ാംഭാവാധിപനു് ശുഭയോഗവും ശുഭദൃഷ്ടിയും ശുഭസ്ഥാ

നവും ഉണ്ടെങ്കിൽ അനവധി പുത്രന്മാർ ഉണ്ടാകും. വ്യാഴം 5-ാംഭാവാധിപനായി വരികയും, വ്യാഴത്തെ ലഗ്നാധിപൻ നോക്കുകയും ചെയ്താൽ പുത്രന്മാർ ഉണ്ടാകും. 5 ൽ ശനി നില്ക്കുകയോ ശനി ലഗ്നത്തെയോ വ്യാഴത്തെയോ വീക്ഷിക്കുകയോ ചെയ്താലും ബുദ്ധിക്ക് പതറിച്ചയുണ്ടായിരിക്കും. 5-ാംഭാവം രണ്ട് ശുഭന്മാരുടെ മദ്ധ്യത്തിലാണെങ്കിൽ അതിബുദ്ധിമാനായിരിക്കും. അശുഭന്മാർ എല്ലാം 4 ൽ നില്ക്കുകയും, അല്ലെങ്കിൽ 12; 5; 8 ലഗ്നഭാവങ്ങളിൽ നില്ക്കുകയും ചെയ്താൽ ജാതകനല്ലാതെ കുഡുംബത്തിൽ വേറെ അംശങ്ങൾ ഉണ്ടാകില്ല. വ്യാഴവും 5-ാംഭാവാധിപനും ദുസ്ഥാനത്തു നിന്നാൽ പുത്രന്മാർ ഉണ്ടാകുകയില്ല. അഞ്ചാംരാശി ഓജരാശിയാകുകയും, അഞ്ചാംഭാവാധിപൻ ഓജരാശിയിൽ അംശിക്കുകയും ചെയ്താൽ പുരുഷസന്താനങ്ങളുണ്ടാകും. നേരെ മറിച്ചു രണ്ടും യുഗ്മരാശി എങ്കിൽ സ്ത്രീ സന്താനങ്ങളുണ്ടാകും. അഞ്ചിൽ 2 പാപന്മാർ ഇരുന്നാൽ വളരെ പുത്രന്മാരുണ്ടാകും. ഒരു പാപൻ മാത്രമേ ഉള്ളുവെങ്കിൽ സന്താനനാശമുണ്ടാകും. 7-ാംഭാവാധിപൻ 5 ൽ തനിച്ചു നില്ക്കുന്നതായാൽ സന്താനമോ ഭാര്യയോ ഉണ്ടാകുകയില്ല. 5 ൽ രാഹു നിന്നാലും സന്താനനാശമുണ്ടാകും. 5-ാംഭാവാധിപൻ ലഗ്നത്തിലും ലഗ്നാധിപൻ 5 ലും നിന്നാൽ പുത്രന്മാർ ഉണ്ടാകുകയില്ല. ലഗ്നാധിപൻ 5-ാംഭാവാധിപൻ വ്യാഴം ഇവരുടേയും, ഇവർ നില്ക്കുന്ന രാശിനാഥന്മാരുടെയും, ഇവർ അംശിച്ച രാശിനാഥന്മാരുടെയും, 7-ാംഭാവനാഥന്റെയും 7 ൽ നില്ക്കുന്ന ഗ്രഹത്തിന്റെയും ദശാന്തർദ്ദശാകാലങ്ങളിൽ പുത്രലാഭം ഉണ്ടാകും. സാമാന്യമായി 5 ൽ സൂര്യൻ നിന്നാൽ ബുദ്ധിമാനും, അല്പപുത്രന്മാർ മാത്രം ഉള്ളവനും, പിതൃനാശംകൊണ്ട് ദുഃഖിയും, അസുഖിയും, കലാവിദഗ്ദ്ധനും, നയകൗശലനും, ചന്ദ്രൻ നിന്നാൽ സുന്ദരനും, സമർത്ഥനും, അനവധി

സ്ത്രീസന്താനങ്ങൾ ഉള്ളവനാം, കുജൻ നിന്നാൽ എല്ലാവരാലും വെറുക്കപ്പെടുന്നവനും, സന്താനമില്ലാത്തവനാം, ബുദ്ധിമാനും, ദുഃസുഖിയും, ആദരങ്ങളെന്നുമില്ലാത്തവനാം, ധീരനാം, ബുധൻ നിന്നാൽ ജ്ഞാനിയും, കലഹിയും, രോഗികളുടെ മാതാപിതാക്കൾ ഉള്ളവനും, നല്ല രണനിപുണതയുള്ളവനാം, വ്യാഴം നിന്നാൽ വലിയ കണ്ണുകളുള്ളവനും സുന്ദരനാം, ചിന്താശീലനാം, ഫലിതക്കാരനാം, നേതാവും, സമർത്ഥന്മാരായ പുത്രന്മാർ ഉള്ളവനും, ശുക്രൻ നിന്നാൽ ബുദ്ധിമാനാം, വിദ്യാസമ്പന്നനാം, ദയാലുവും, അനവധിപുത്രന്മാർ ഉള്ളവനാം, ശനി നിന്നാൽ അല്പ ബുദ്ധിയും, പുത്രരില്ലാത്തവനാം, രാഹു നിന്നാൽ പുത്രരില്ലാത്തവനും, ക്രൂരനും, കേതു നിന്നാൽ പാപിയും ദുർമ്മാർഗ്ഗിയും പുത്രരില്ലാത്തവനും, ഗുളികൻ നിന്നാൽ പുത്രരില്ലാത്തവനാം, അല്പായുസ്സും ആയിരിക്കും. 5-ാംഭാവാധിപനായ വ്യാഴമോ എത്ര അംശകങ്ങൾ ചെയ്തിട്ടുണ്ടോ അത്രയുമോ, 5-ാംരാശി ലഗ്നത്തിന്റെ എത്രാമത്തെ അംശകരാശിയായി വരുമോ അത്രയും സന്താനങ്ങൾ ജാതകനുണ്ടാകും.

6-ാംഭാവം — 6 ൽ രണ്ടോ അതിലധികമോ അശുഭന്മാർ നിന്നാൽ ജാതകൻ നിരന്തരം രോഗിയും, ആറിലേക്ക് അശുഭദൃഷ്ടിമാത്രമേയുള്ളുവെങ്കിൽ ഇടക്ക് മാത്രം രോഗിയും ആയിരിക്കും. 6-ാംഭാവാധിപൻ ലഗ്നത്തിലോ അഷ്ടമത്തിലോ പാപന്മാരോടുകൂടി ശുഭവീക്ഷണമില്ലാതെ നിന്നാൽ ജാതകൻ സുഖക്കേടുകാരനായിരിക്കും. ചന്ദ്രൻ സൂര്യൻ അഞ്ചാം ഭാവാധിപൻ ഇവർ സൂര്യനോടുകൂടിയും രാഹുവോടുകൂടിയും നിന്നാൽ ജാതകന് ഉഷ്ണരോഗങ്ങൾ ഉണ്ടാകും. ലഗ്നാധിപനും 6-ാംഭാവനാഥനും; ചന്ദ്രനോടുകൂടി നിന്നാൽ വെള്ളത്തിൽവീണ് ജാതകന് കേട് സംഭവിക്കും. ലഗ്നാധിപനോടുകൂടി കുജൻ നിന്നാൽ യുദ്ധത്തിൽ നാശം സംഭവിച്ചേ

ക്കാം. ശുക്രൻ 6-ാംഭാവാധിപനോട് കൂടിയോ, സൂര്യൻ രാഹുവിനോടുകൂടിയോ ദുർബലരായി ദുസ്ഥാനങ്ങളിൽ നിന്നാൽ രാജാവിൽനിന്ന് വധശിക്ഷവരെ അനുഭവിക്കാൻ ഇടവരാവുന്നതാണ്. 6-ാംഭാവാധിപൻ 10 ൽ ശുഭദൃഷ്ടിയോടുകൂടി നില്ക്കുന്നതും രോഗത്തെ കാണിക്കുന്നു. ചന്ദ്രൻ 6,8,12 രാശിയിൽ ശനി, രാഹു, ഗുളികൻ ഇവരോടുകൂടി നില്ക്കയും ചന്ദ്രനെ ലഗ്നാധിപൻ നോക്കുകയും ചെയ്താൽ ദുർമ്മരണം ഉണ്ടാകാം. സൂര്യനും കുജനും പരസ്പരദൃഷ്ടിയും സൂര്യന്റെ ക്ഷേത്രത്തിലോ അംശകത്തിലോ കുജനും, കുജക്ഷേത്രത്തിലോ അംശകത്തിലോ സൂര്യനും നിന്നാൽ യുദ്ധത്തിൽ മരണം സംഭവിക്കുന്നതാണ്. ശുഭഗ്രഹങ്ങൾ എല്ലാം അശുഭവീക്ഷണത്തോടെ ദുർബ്ബലന്മാരായി പാപാംശകത്തോടുകൂടി നിന്നാൽ ജാതകൻ എല്ലാകാര്യങ്ങളിലും അപജയം പറ്റുന്നവനായിരിക്കും. ചന്ദ്രൻ 6 ൽ കുജനോടുകൂടിയോഗം ചെയ്താൽ മനസ്സിന് രോഗങ്ങളോ പാണ്ഡുരോഗമോ ഉണ്ടാകാം. ചൊവ്വ 6 ൽ മന്ദശുക്രന്മാരുടെ ദൃഷ്ടിയോടുകൂടി നിന്നാൽ ജാതകന് കഫസംബന്ധമായ രോഗങ്ങൾ ഉണ്ടാകാം. ലഗ്നാധിപൻ ദുർബ്ബലനും, ശനിയും, കുജനും, രവി രാഹുക്കളുടെ ദൃഷ്ടിയോടെ 6 ൽ നില്ക്കുകയും ചെയ്താൽ ജാതകൻ ബലഹീനനും രോഗിയുമായിരിക്കും. ശനി ഗുളികനോടുചേർന്ന് രവി കുജഗ്രഹങ്ങളുടെ ദൃഷ്ടിയോടെയും, ശുഭദൃഷ്ടിയില്ലാതെയും 6 ൽ നിന്നാലും ശ്വാസകോശരോഗിയായിരിക്കും. ചന്ദ്രൻ 6 ലും ശനി 8 ലും, അശുഭൻ 12 ലും ലഗ്നാധിപൻ പാപാംശകത്തോടുകൂടിയും ഇരുന്നാൽ പീനസരോഗവും, 6-ാംഭാവാധിപൻ അശുഭദൃഷ്ടിയോടെ കേന്ദ്രത്തിലിരിക്കുകയും, 6 ൽ അധികം അശുഭന്മാർ നില്ക്കുകയും ചെയ്താൽ ശത്രുപീഡയും, ലഗ്നാധിപൻ 6 ലും 6-ാംഭാവാധിപൻ ലഗ്നത്തിൽ ശനി രാഹു ഗുളികൻ ഇവരോടുകൂടി

യും നിന്നാൽ നിരന്തരശത്രുപീഡയും, ഉണ്ടാകും. ഗുരുശുക്രന്മാർ 6-ാംഭാവാധിപനോടുകൂടി ലഗ്നത്തിൽ ഇരിക്കുകയും, അവരെ ശനികുജന്മാർ ദൃഷ്ടിചെയ്യുകയും ചെയ്താൽ സ്വജനങ്ങൾ ശത്രുക്കളായിരിക്കും. ലഗ്നാധിപൻ ദുഃസ്ഥയോഗം ചെയ്യുകയും, 6 ൽ ചന്ദ്രനോ ദുഷ്ടനോ നില്ക്കുകയും, കേന്ദ്രത്രികോണങ്ങളിൽ ദുഷ്ടന്മാർ നില്ക്കുകയും ചെയ്താൽ സ്വജനങ്ങളുമായി വിദ്വേഷത്തിൽ വർത്തിക്കും. 9-ാംഭാവാധിപൻ 8-ാംഭാവാധിപന്റെ ദൃഷ്ടിയോടെ 6 ൽ ഇരിക്കുകയും, 6-ാംഭാവാധിപൻ കുജൻ ശനി ഇവരോടുകൂടി യോഗവും ചെയ്താൽ തസ്കരന്മാരിൽനിന്നും അഗ്നിയിൽനിന്നും പീഡയുണ്ടാകും. 6 ൽ ചന്ദ്രനും വ്യാഴവും നിന്നാൽ 22 വയസ്സിനകത്ത് കുഷ്ഠരോഗിയായിത്തീരും. 6 ൽ രാഹുവും 8 ൽ ലഗ്നാധിപനും, കേന്ദ്രത്തിൽ ഗുളികനും നിന്നാൽ 26 വയസ്സിനകത്ത് ക്ഷയരോഗിയായിത്തീരും. 12-ാംഭാവാധിപൻ 6 ലും, 6-ാംഭാവാധിപൻ 12 ലും നിന്നാൽ 30 വയസ്സിനകത്ത് വയററിൽ വേദനക്കാരനായിത്തീരും. ലഗ്നാധിപൻ ലഗ്നത്തിലും, ശനി 6 ലും നിന്നാൽ വാർദ്ധക്യത്തിൽ വാതരോഗവും, അഷ്ടമാധിപൻ 6 ലും, 12-ാംഭാവാധിപൻ ലഗ്നത്തിലും, ചന്ദ്രൻ 6-ാംഭാവാധിപനോടുകൂടിയും ഇരുന്നാൽ ബാല്യത്തിൽ മൃഗങ്ങളിൽ നിന്നും പീഡയും ഉണ്ടാകും. ലഗ്നത്തിൽനിന്ന് 6 ലോ 8 ലോ രാഹുവും, രാഹുവിന്റെ അഷ്ടമത്തിൽ ശനിയും നിന്നാൽ ജനിച്ച് ഒരു കൊല്ലത്തിനകം അഗ്നിപീഡയുണ്ടാകും. 6 ലോ 8 ലോ സൂര്യനും, സൂര്യന്റെ 12 ൽ ചന്ദ്രനും ഇരുന്നാൽ 9 വയസ്സിനകത്ത് ജലഭീതിയുണ്ടാകും. 11-ാംഭാവാധിപൻ 6 ലും 6-ാംഭാവാധിപൻ 11 ലും നിന്നാൽ 41 വയസ്സിലോ 31 വയസ്സിലോ ശത്രുനിമിത്തം ധനനാശം ഉണ്ടാകും. 5-ാംഭാവാധിപൻ 6 ലും 6-ാംഭാവാധിപൻ ഗുരുവിനോടുകൂടിയും

12-ാം ഭാവാധിപൻ ലഗ്നത്തിലും ഇരുന്നാൽ ജാതകന്റെ പുത്രന്മാർ ശത്രുക്കളായി ഭവിക്കും. സാമാന്യമായി, സൂര്യൻ 6 ൽ നിന്നാൽ സാമുദായികമായ ആചാരങ്ങളെ ലംഘിക്കുന്നവനും, രണനിപുണനും, ധീരനും, യുദ്ധോദ്യുക്തനും, വിജയിയും, ശത്രുകൾക്ക് ഭയമുളവാക്കുന്നവനും, ചന്ദ്രൻനിന്നാൽ സ്ത്രീകൾ പറഞ്ഞത് കേൾക്കുന്നവനും, മടിയനും, ബുദ്ധിമാനും, ചൊക്കംകുറഞ്ഞവനും, വണ്ണംകുറഞ്ഞവനും, ദരിദ്രനും, മദ്യപാനിയും, കള്ളനും, വയററിൽവേദനക്കാരനും, അനവധിശത്രുക്കൾ ഉള്ളവനും, കുജൻ നിന്നാൽ വിജയിയും, ധാരാളം ഭൂസ്വത്തുക്കൾ ഉള്ളവനും, ധനികനും ശത്രുഹരിയും, ബുദ്ധിമാനും രാഷ്ട്രീയപ്രവർത്തകനും, ശക്തിമാനും, അടുത്തബന്ധുക്കളുടെ അലട്ടുകൊണ്ട് മനസ്സല്യമുള്ളവനും ബുധൻ നിന്നാൽ ബഹുമാന്യനും, വിദ്യാഭ്യാസത്തിന് തടസ്സമുള്ളവനും, കലഹിയും, പുറംപൂച്ചുകാരനും, ധനനാശമുള്ളവനും, കാലുകൾക്ക് രോഗമുള്ളവനും, വ്യാഴം നിന്നാൽ നിർഭാഗ്യനും, അർശോരോഗിയും, ഫലിതക്കാരനും എല്ലാകാര്യങ്ങളിലും അപജയം പററുന്നവനും, ബുദ്ധിമാനും, ശുക്രൻ നിന്നാൽ ശത്രുക്കളെ നശിപ്പിക്കുന്നവനും, ചീത്തസ്വഭാവിയും അല്പനും സ്ത്രീകളോടു ഇഷ്ടമുള്ളവനും നല്ല ലോകപരിചയമുള്ളവനും, കോപിഷ്ഠനും, ശനി നിന്നാൽ രോഗിയും, ബധിരനും, അല്പപുത്രന്മാർ ഉള്ളവനും, ഗുഹ്യരോഗിയും, കടക്കാരനും; അഹംഭാവിയും; രാഹു നിന്നാൽ സുഖിയും; ശത്രുക്കളില്ലാത്തവനും; ഗുഹ്യരോഗവും കേതു നിന്നാൽ വ്യഭിചാരപ്രിയനും; രസകരമായി സംഭാഷണം ചെയ്യുന്നവനും; ഗുഹ്യരോഗിയും അറിവുള്ളവനും; ഗുളികൻ നിന്നാൽ ശൂരനും; സമർത്ഥരായ പുത്രന്മാരുള്ളവനും; ശത്രുഹരിയുമായിരിക്കും.

7-ാം ഭാവം— 2, 6 ഭാവാധിപന്മാർ പാപയോഗം ചെയ്ത് 6-ലും 7-ാം ഭാവാധിപൻ ലഗ്നത്തിലും നിന്നാൽ ജാത

കൻ ചാരിത്രമില്ലാത്തവനായിരിക്കും. 7-ാം ഭാവാധിപൻ രാഹുവിനോടോ കേതുവിനോടോ യോഗം ചെയ്യുകയും, കുജനേയോ ശനിയേയോ വീക്ഷിക്കുകയും, ശുക്രൻ ദുർബ്ബലനായിരിക്കുകയും ചെയ്യുമ്പോൾ ചെറുപ്പത്തിൽ ജാതകൻ ദുർമ്മാർഗ്ഗിയായിരിക്കും. 7-ൽ ദുർബ്ബലനായ ചന്ദ്രൻ അശുഭന്മാരോടുകൂടി നിന്നാൽ ജാതകൻ തീരെ ചാരിത്രമില്ലാത്തവനായിരിക്കും. ശുക്രൻ 2, 7, 6 നാഥന്മാരോടുകൂടി 6-ൽ നിന്നാലും ദുർമ്മാർഗ്ഗിയായിരിക്കും. 7-ൽ ശുക്രൻ നിന്നാൽ ജാതകൻ എന്തെന്നില്ലാതെ കാമാസക്തിയുള്ളവനായിരിക്കും. 7-ൽ ബുധൻ ശുക്രനോടുകൂടി നിന്നാൽ പരസ്ത്രീനിരതനായിരിക്കും. 7-ൽ വ്യാഴം അശുഭവീക്ഷണമില്ലാതെ സ്ഥിതി ചെയ്താൽ ജാതകൻ ആദർശവും ചാരിത്രവുമുള്ളവനായിരിക്കും. 5-ാംഭാവാധിപൻ 7-ലും, 7-ാംഭാവാധിപൻ അശുഭന്മാരോടുകൂടിയും, ശുക്രൻ ദുർബ്ബലനായും നിന്നാൽ ജാതകന്റെ ഭാര്യ ഗർഭമലത്തു് മരിക്കും. 2, 7 ഭാവനാഥന്മാർ സ്വക്ഷേത്രസ്ഥിതരെങ്കിൽ ഒരു ഭാര്യ മാത്രമേ ഉണ്ടാകുകയുള്ളൂ. 7-ാംഭാവാധിപൻ ഉച്ചനായി ലഗ്നത്തിൽ നിന്നാലും ഒരു ഭാര്യ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. 7-ാംഭാവം അശുഭരാശിയിലും, 7-ാംഭാവാധിപൻ നീചനോ ബലഹീനനോ ആണെങ്കിലും ഒന്നിലധികം ഭാര്യമാരുണ്ടാകും. 7, 12 ഭാവാധിപൻ ശുക്രനും ആ ശുക്രൻ 9-ൽ നില്ക്കുകയും ആ ശുക്രനെ ശനി വീക്ഷിക്കുകയും ചെയ്താൽ ജാതകന് ഒന്നിലധികം ഭാര്യമാരുണ്ടാകും, 7-ാംഭാവാധിപൻ 6-ൽ രാഹുവിന്റെ ദൃഷ്ടിയോടുകൂടിയും ശുഭദൃഷ്ടിയില്ലാതെയും നിന്നാൽ രണ്ടു വിവാഹങ്ങൾ ഉണ്ടാകും. 7-ഉം 10 ഉം ഭാവാധിപന്മാർ പരസ്പരം മാറി ഭാവങ്ങളിൽ നില്ക്കുയും 2-ാംഭാവാധിപൻ ബന്ധുക്ഷേത്രത്തിൽ അംശിക്കുകയും ചെയ്താൽ ജാതകന്റെ വിവാഹജീവിതം സുഖകരമായിരിക്കും. 3 കേന്ദ്രങ്ങളിലും അശുഭയോഗം ഉണ്ടെങ്കിൽ വിവാഹജീ

വിധം കഷ്ടതരമായിരിക്കും. 2, 7, 10 ഭാവനാഥന്മാർ 10-ൽ നിന്നാൽ ജാതകൻ ജാരവൃത്തിചെയ്യും. ശുക്രൻ നീചരാശിയിൽ നില്ക്കുകയോ, ചന്ദ്രന് നീചമുണ്ടായിരിക്കുകയോ ചെയ്താൽ ഭാര്യക്ക് ജലപീഡയുണ്ടാകും. സൂര്യനോ ശുക്രനോ 7-ാംഭാവാധിപനായി ശുഭയോഗത്തോടോ ദൃഷ്ടിയോടോ കൂടി നില്ക്കുകയും, 7-ൽ വ്യാഴം നില്ക്കുകയും ചെയ്താൽ ജാതകന്റെ ഭാര്യ പതിവ്രതയും ധർമ്മശീലയുമായിരിക്കും. ചന്ദ്രൻ 7-ലും ചന്ദ്രരാശ്യാധിപൻ 12-ലും, ശുക്രൻ ദുസ്ഥാനത്തും നിന്നാൽ ജാതകൻ ഭാര്യാസുഖമില്ലാത്തവനായിരിക്കും. ബലവാനായ ബുധൻ 10-ലും, ചന്ദ്രൻ 9-ലും നിന്നാൽ ജാതകൻ ബഹുഭാര്യനായിരിക്കും. 11ഉം 7ഉം ഭാവാധിപന്മാർ ഒന്നിച്ചു നില്ക്കുകയോ പരസ്പരം വീക്ഷിക്കുകയോ ചെയ്താൽ ബഹുഭാര്യനാകും. ഏഴാംഭാവാധിപൻ ശുഭക്ഷേത്രത്തിൽ ഇരിക്കുമ്പോൾ ശുക്രൻ സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ നിന്നാൽ വിവാഹം വളരെ ചെറുപ്പത്തിൽ നടക്കും. 7-ാംഭാവാധിപൻ ബലവാനായിരിക്കുകയും വ്യാഴം ആ ഭാവനാഥനെ വീക്ഷിക്കുകയും ചെയ്താൽ ഭാര്യ ചാരിത്രവതിയായിരിക്കും 7-ാംഭാവാധിപൻ ശുഭയോഗം ചെയ്ത് ശുഭവീക്ഷണത്തോടെ ശുഭഗ്രഹമദ്ധ്യത്തിൽ സ്ഥിതിചെയ്താൽ ഭാര്യ പ്രേമവതിയും ചാരിത്രവതിയുമായിരിക്കും. ഏഴാംഭാവാധിപനും ശുക്രനും ശുഭക്ഷേത്രങ്ങളിൽ ഇരിക്കുകയും കർമ്മാധിപൻ ബലവാനായിരിക്കുകയും ചെയ്താലും ഭാര്യ ശുഭവതിയായിരിക്കും. 7-ൽ കുജൻ നിന്നാൽ ഭാര്യാവിരഹം അനുഭവിക്കും. ആ കുജനെ ശനി ദൃഷ്ടിചെയ്താൽ ഭാര്യ മരിക്കും. ശുഭവീക്ഷണമുണ്ടെങ്കിൽ ഭാര്യ രോഗി മാത്രമായിരിക്കും. ലഗ്നാൽ 7-ാംഭാവം ഇടവമായിവരികയും അവിടെ ബുധൻ നില്ക്കുകയും ചെയ്താൽ ആദ്യത്തെ ഭാര്യ മരിക്കും. 7-ൽ രാഹുവും; സൂര്യനുമൊരുമിച്ച് നിന്നാൽ ഭാര്യ നിമിത്തം അഥവാ സ്ത്രീകളാ

നിമിത്തം സകലതും നശിപ്പിച്ചുകളയും. 5; 7, 9 ഭാവങ്ങളിൽ രവിശുക്രന്മാർ ഒരുമിച്ചു് നിന്നാൽ ഭാൎയ്യക്കു് അംഗവൈകല്യമുണ്ടാകും. 7-ാം ഭാവത്തിൽ നില്ക്കുന്ന ഗ്രഹം, ആ ഭാവത്തിലേക്കു് വീക്ഷിക്കുന്ന ഗ്രഹങ്ങൾ ഭാവാധിപൻ, ഭാവാധിപന്റെ അംശകരാശ്യധിപൻ ശുക്രൻ, ചന്ദ്രൻ, ലഗ്നാധിപന്റെ അംശകരാശ്യാധിപൻ ഇത്ര ഇവരുടെ ദശാന്തൎദ്ദശാകാലങ്ങളിൽ വിവാഹം നടക്കും. ശുക്രൻ, ലഗ്നാധിപൻ, 7-ാം ഭാവാധിപൻ, ചന്ദ്രലഗ്നാധിപൻ ഇവർ ലഗ്നത്തിൽ നിന്നും 7-ാം രാശി, 7-ാം ഭാവാധിപൻ ഇരിക്കുന്ന രാശി, അതുകളുടെ 7-ാം രാശികൾ, 9-ാം രാശി 5-ാം രാശി ഇതുകളിൽ സഞ്ചരിക്കുന്നകാലത്തോ, 7-ാം ഭാവാധിപൻ അംശിച്ചരാശിയിൽ സഞ്ചരിക്കുന്ന കാലത്തോ അതുകളുടെ 5, 9 രാശികളിൽ സഞ്ചരിക്കുന്നകാലത്തോ വിവാഹം നടക്കുന്നതാണു്. സാമാന്യമായി 7-ൽ സൂൎയ്യൻ നിന്നാൽ വളരെ വയസ്സായശേഷം വിവാഹിതനാകുകയും, ദുൎമ്മാൎഗ്ഗിയായിരിക്കുകയും മതവിശ്വാസമില്ലാതിരിക്കുകയും, സഞ്ചാരപ്രിയനുണ്ടായിരിക്കുകയും ചെയ്യും. ചന്ദ്രൻ നിന്നാൽ സ്ത്രീകളിൽ അത്യാസക്തനും സുന്ദരിയായ ഭാൎയ്യയുള്ളവനും, അല്പനും, നല്ലകുടുംബാംഗവും, അസൂയാലുവും, പലകാൎയ്യങ്ങളിലും പരിചയവും അറിവുള്ളവനും, കുജൻ നിന്നാൽ ദ്വിഭാൎയ്യനും, ഭാൎയ്യമാരുമായി കലഹിക്കുന്നവനും, അപജയക്കാരനും, ദയമില്ലാത്തവനും, ബുദ്ധിമാനും, ദുശ്ശാഠ്യക്കാരനും, ബുധൻ നിന്നാൽ നയകുശലനും, സമൎത്ഥനും സകലൎക്കും ആനന്ദപ്രദനും, സാഹിത്യകാരനും, ചെറുപ്പത്തിൽ വിവാഹം കഴിക്കുന്നവനും, സുന്ദരിയും പതിവ്രതയും ആയ ഭാൎയ്യയുള്ളവനും, ഭാൎയ്യനിമിത്തം ധനികനും, വിദ്യാഭ്യാസത്തിനു് തടസ്ഥമുള്ളവനും, ജ്യോത്സ്യജ്ഞാനിയും, മതവിശ്വാസമുള്ളവനും, ധൎമ്മനിരതനും, ദൃഢശരീരനും, വ്യാഴം നിന്നാൽ ബുദ്ധിമാനും, അഭിമാനി

യും നല്ല ഭാര്യയുള്ളവനും, ദീർഘായുഷ്മാനും, കൃഷിഭാഗ്യമുള്ളവനും, വികാരങ്ങൾക്ക് വശംവദനും, തീർത്ഥയാത്രക്ക് ഭാഗ്യമുള്ളവനും, ശുക്രൻ നിന്നാൽ കാമതല്പരനും, ദുർമ്മാർഗ്ഗിയും, പരസ്ത്രീനിരതനും, അസുഖകരമായ വിവാഹജീവിതം നയിക്കുന്നവനും, ശനി നിന്നാൽ ഒന്നിലധികം ഭാര്യമാർ ഉള്ളവനും, ഉത്സാഹിയും, രോഗിയും, ബധിരനും, സമർത്ഥനും, രാഷ്ട്രീയകാര്യങ്ങളിൽ വിജയിയും, ദൂരദേശഗമനം ചെയ്യുന്നവനും, ബഹുമതികൾക്കർഹനും, ഭാര്യാസുഖമില്ലാത്തവനും, രാഹു നിന്നാൽ ഗർഭപാത്രസംബന്ധമായ രോഗങ്ങളുള്ള ഭാര്യയും, അസുഖവും, പ്രമേഹരോഗവും ഉള്ളവനും, കേതു നിന്നാൽ പ്രേമവതിയായ ഭാര്യയുള്ളവനും, ഗുളികൻ നിന്നാൽ എല്ലാവരാലും വെറുക്കപ്പെടുന്നവനും, ബഹുഭാര്യനുമായിരിക്കും.

8-ാം ഭാവം— 8-ാം ഭാവാധിപൻ 12-ാം ഭാവാധിപനോടും അശുഭനോടും കൂടിനിന്നാൽ അല്പായുസ്സായിരിക്കും. ലഗ്നാധിപനും, 8-ാം ഭാവാധിപനും കൂടി 6 ൽ നിന്നാലും, അല്പായുസ്സായിരിക്കും. ലഗ്നാധിപൻ അഷ്ടമാധിപനോടു കൂടി ശുഭരാശിയിൽ നിന്നാൽ ദീർഘായുസ്സായിരിക്കും. 8-ൽ അശുഭഗ്രഹങ്ങൾ നിന്നാൽ ജാതകൻ പെട്ടെന്ന് മരിക്കും. ശനി 12ലും, അഷ്ടമാധിപൻ 2 ൽ അശുഭനോടുകൂടിയും നിന്നാൽ 21 വയസ്സിൽ ജാതകൻ മരിക്കും. 8-ാം ഭാവാധിപൻ 5 ൽ അശുഭന്മാരോടുകൂടിയും, 10-ാം ഭാവാധിപൻ 2 ൽ അശുഭവീക്ഷണത്തോടുകൂടിയും നിന്നാൽ 2 വയസ്സിൽ മരിക്കും. കേന്ദ്രങ്ങളിൽ ശുഭന്മാർ നില്ക്കുകയും, ജനനലഗ്നാധിപൻ വ്യാഴയോഗത്തോടുകൂടിയോ വ്യാഴവീക്ഷണത്തോടുകൂടിയോ നില്ക്കുകയും ചെയ്താൽ ജാതകൻ ദീർഘായുസ്സായിരിക്കും. ലഗ്നാധിപൻ 8; 10 ഭാവാധിപന്മാരോടും ശനിയോടും കൂടി കേന്ദ്രത്തിൽ നിന്നാൽ ജാതകൻ ദീർഘായുസ്സായിരി

ക്കും. 2-ാംഭാവാധിപൻ 6-ാംഭാവാധിപനോടും ശനിയോടും കൂടി 3, 6, 12 ഭാവങ്ങളിൽ നിന്നാൽ വിഷവായു ഏററ് മരിക്കും. 3-ാംഭാവാധിപൻ ബുധശുക്രന്മാരുടേയും വ്യാഴത്തിന്റേയും വീക്ഷണത്തോടുകൂടി ശുഭസ്ഥാനത്തു നിന്നാൽ അനവധി സ്വത്തു തന്റെ അനന്തരഗാമികൾക്ക് കൊടുക്കും. 8-ാംഭാവത്തിൽ ശനിനില്ക്കുകയും കുജൻ അങ്ങോട്ട് വീക്ഷിക്കുകയും ചെയ്താൽ ജാതകൻ കടക്കാരനായിരിക്കും. 8-ാംഭാവാധിപൻ ചരരാശിയിൽ നില്ക്കുകയും, 8 ചരരാശിയായിവരികയും ചെയ്താൽ ജാതകൻ വിദേശത്തും, നേരേമറിച്ച് രണ്ടും സ്ഥിരരാശിയെങ്കിൽ സ്വദേശത്തിൽ സ്വഗൃഹത്തിൽവെച്ചും ജാതകൻ മരിക്കും. സാമാന്യമായി രവി അഷ്ടമത്തിൽ നിന്നാൽ ദീർഘായുസ്സും നിർദ്ദയത്വവും, രോഗപ്രകൃതിയും, നേത്രരോഗവും ദാരിദ്ര്യവും അല്പതയും ഉള്ളവനും, ചന്ദ്രൻ നിന്നാൽ രോഗിയും; കൊതിയനും; മെലിഞ്ഞവനും അസ്ഥിരചിത്തനും മാതൃഭാഗ്യമില്ലാത്തവനും; അല്പസന്താനങ്ങൾ മാത്രമുള്ളവനും കുജൻ നിന്നാൽ അല്പായുസ്സും; ബന്ധുവിദ്വേഷിയും; വ്യഭിചാരവൃത്തിയിൽ തല്പരനും; ബുധൻ നിന്നാൽ ദീർഘായുസ്സും, അനവധി സ്വത്തുക്കൾ ഉള്ളവനും; ദയാലുവും, ബഹുമാന്യനും; വ്യാഴം നിന്നാൽ അസുഖിയും; ദീർഘായുഷ്മാനും: അല്പനും; ചീത്തനടപടിക്കാരനും; അപമാന്യനും; ശുക്രൻ നിന്നാൽ മാതൃഭാഗ്യം കുറഞ്ഞവനും; സുഖിയും; ദുർന്നടപടിക്കാരനും; അല്പായുസ്സും; അനവധിസ്വത്തുക്കൾക്കുടമസ്ഥനും; മനസ്സിന് ശാന്തിയില്ലാത്തവനും, വൈവാഹിക കാര്യങ്ങളിൽ നിർഭാഗ്യനും; ശനിനിന്നാൽ പെരുവയറനും; ദരിദ്രനും; മടിയനും; ചപലനും, നേത്രരോഗിയും, സമർത്ഥനും, അറിവുള്ളവനും, കാസശ്വാസരോഗിയും, അസത്യവാനും; നന്ദിയില്ലാത്തവനും; ക്രൂരനും ദീർഘായുഷ്മാനും; രാഹുനിന്നാൽ അപകീർത്തിതനും; കലഹിയും അല്പനും; ദുർമ്മാർഗ്ഗിയും; കേതുനി

ന്നാൽ മൂഢനും; ഗുളികൻ നിന്നാൽ ഏഷണിക്കാരനും. നേത്രരോഗിയും; കൃപണനും ആയിരിക്കും.

9-ാംഭാവം — 9 ൽ ശുഭഗ്രഹങ്ങൾ നില്ക്കുകയും 9-ാംഭാവാധിപന് അസ്തമയം ഇല്ലാതിരിക്കുകയും ചെയ്താൽ ജാതകൻ ചാരിത്ര്യമുള്ളവനും, 9-ാംഭാവാധിപൻ വ്യാഴത്തിനോടുകൂടി അംശകം ചെയ്താൽ ജാതകൻ ധർമ്മിഷ്ഠനും ആയിരിക്കും. 9 ൽ ശുക്രൻ കേതു രവി ഇവർ നിന്നാൽ ജാതകന് പലവിദ്യകളിലും അറിവുണ്ടാകും. 9 ൽ കേതു നിന്നാൽ ജാതകൻ [illegible]നായിരിക്കും. 9-ാംഭാവാധിപൻ 4 ൽ ശനിയുടെ വീക്ഷണത്തോടുകൂടി നിന്നാൽ ജാതകൻ ധർമ്മനിരതനും അസാമാന്യമായ [illegible]ക്കാരനും, കോപിഷ്ഠനുമായിരിക്കും. ലഗ്നാധിപനും 9-ാംഭാവാധിപനും ശക്തിയുണ്ടായിരിക്കുകയും; രവി ശുക്രന്മാരാൽ വീക്ഷിക്കപ്പെടുകയും ചെയ്താൽ ജാതകൻ പിതാവിനോട് അനുസരണമുള്ളവനായിരിക്കും. 9-ാംഭാവാധിപൻ കേന്ദ്രത്രികോണങ്ങളിൽ സ്ഥിതിചെയ്കയും; വ്യാഴം അങ്ങോട്ട് വീക്ഷിക്കുകയും ചെയ്താൽ ജാതകൻ വേദാന്തിയായിരിക്കും. 9 ൽ രാഹുവും ശനിയും ദുർബ്ബലന്മാരായി നിന്നാൽ ജാതകൻ ക്രൂരനും, പാവപ്പെട്ടവരെ ഉപദ്രവിക്കുന്നവനും ആയിരിക്കും; കേതുവും കുജനും 9 ലും വ്യാഴം 2 ലും; ബുധൻ 5 ലും; സൂര്യൻ 6 ലും ശുക്രൻ 7 ലും നിന്നാൽ ജാതകൻ കോടീശ്വരനായിരിക്കും. ലഗ്നാധിപൻ 9-ഉം 5-ഉം ഭാവാധിപരോടുകൂടി നിന്നാൽ ജാതകന് അനവധി ധനവും അനവധി പുത്രന്മാരുമുണ്ടാകും. 9-ാംഭാവാധിപൻ ബുധനായിരിക്കയോ; 9-ാംഭാവത്തെ ബുധൻ വീക്ഷിക്കുകയോ ചെയ്യുകയും; വ്യാഴം ബലവാനായിരിക്കുകയും ചെയ്താൽ ജാതകൻ തത്വചിന്താനിരതനായിരിക്കും. സാമാന്യമായി 9 ൽ രവി നിന്നാൽ ജാതകൻ ധർമ്മിഷ്ഠനും; ഈശ്വരവിശ്വാസിയും; ഭാഗ്യവാനും; വിജയിയും; അനുസരണമുള്ള

പുത്രന്മാരുള്ളവനാം; സഞ്ചിതസമ്പത്തുള്ളവനാം; തത്വചിന്തകനാം; നല്ല കൃഷിക്കാരനാം; ഉത്സാഹിയും; ശാസ്ത്രങ്ങളിൽ അറിവുള്ളവനാം; ചന്ദ്രൻ നിന്നാൽ പരോപകാരിയും; വിദ്യാസമ്പന്നനാം; ബുദ്ധിമാനാം; ധർമ്മിഷ്ഠനാം; ധനികനാം; [illegible]ളുള്ളവനാം; ന്യായവാദനാം ധനികനാം; കീർത്തിമാനാം; എല്ലാവർക്കും ഇഷ്ടനാം; കുജൻ നിന്നാൽ ക്രൂരനാം; ഇഹലോകസുഖങ്ങളെ മാത്രം കാംക്ഷിക്കുന്നവനാം; നല്ല കച്ചവടക്കാരനാം; രോഗിയായ പിതാവിനെപ്പറ്റി ശ്രദ്ധിക്കാത്തവനാം; തൻകാര്യം മാത്രം നോക്കുന്നവനാം; ശഠനാം; തർക്കശാസ്ത്രവിശാരദനാം; ബുധൻ നിന്നാൽ നല്ല വിദ്യാഭ്യാസമുള്ളവനാം; സംഗീതവിദഗ്ദ്ധനാം; അനവധി സന്താനങ്ങളുള്ളവനാം; ഉദാരനാം, തത്വചിന്താനിരതനാം; സാഹിത്യപരിചയമുള്ളവനാം; [illegible]യനാം; കീർത്തിമാനാം; വ്യാഴം നിന്നാൽ ധർമ്മിഷ്ഠനാം; മതവിശ്വാസിയും; ഉദാരനാം ശുദ്ധമനസ്കനാം, ആരോഗ്യവാനും; യഥാസ്ഥിതികനാം; ഈശ്വരവിശ്വാസിയും, നല്ല സംസ്കാരം സിദ്ധിച്ചവനാം; യശസ്വിയും; വലിയ ഉദ്യോഗസ്ഥനാം; മനുഷ്യരോട് അനുരാഗമുള്ളവനാം; ദീർഘായുഷ്മാനായ പിതാവുള്ളവനാം; ശുക്രൻ നിന്നാൽ സ്വാർത്ഥിയും പിതൃധനങ്ങളെ ബഹുമാനമുള്ളവനാം വിജയിയും; കലാസ്നേഹിയും; മതവിശ്വാസിയും; ശനി നിന്നാൽ നിയമജ്ഞാനിയും; ധർമ്മിഷ്ഠനാം; പിശുക്കനാം; ശാസ്ത്രപരിജ്ഞാനിയും; മതവിശ്വാസമില്ലാത്തവനാം താർക്കികനാം വൃത്തിഹീനനാം; രാഹു നിന്നാൽ മറ്റുള്ളവർ പറഞ്ഞതുകേട്ടു നടക്കുന്നവനാം; അല്പനാം; ദുർമ്മാർഗ്ഗിയും, കേതുനിന്നാൽ പാപിയും അസത്യവാദനാം; അനവധി പുത്രന്മാരും നല്ലദൃഷ്ടിയുള്ളവനാം; ഗുളികൻ നിന്നാൽ പുത്രന്മാരില്ലാത്തവനാം; പിതാവിനേയും ഗുരുവിനേയും ദ്രോഹിക്കുന്നവനാം ആയിരിക്കും.

10-ാംഭാവം—10-ാംഭാവനാഥൻ സൂര്യനാണെങ്കിലും ആ സൂര്യൻ ബലവാനായി ശുഭവീക്ഷണത്തോടുകൂടി നിന്നാ

ഖും ജാതകൻ പൈതൃകമായിക്കിട്ടിയ സ്വത്തുകൊണ്ടോ, മരുന്നു വ്യാപാരംകൊണ്ടോ കഴിഞ്ഞു കൂടുന്നവനാണ്. ചന്ദ്രൻ 10ൽനില്ക്കുകയും, കുജൻ അങ്ങോട്ടു വീക്ഷിക്കുകയും ചെയ്താൽ ജാതകൻ രത്നവ്യാപാരംകൊണ്ടോ, പ്രബലകുഡുംബാംഗങ്ങളുടെ കാര്യസ്ഥനായോ, കൃഷികൊണ്ടോ കഴിഞ്ഞുകൂടും. കുജൻ 10_ാംഭാവാധിപനായിരിക്കുകയോ, 10 ൽ നില്ക്കുകയോ, ചെയ്കയും, സൂര്യനോ ചന്ദ്രനോ കുജനെ നോക്കുകയും ചെയ്താൽ ജാതകൻ ഒരു സൈന്യാധിപനും, ശനിനോക്കിയാൽ ഒരു തസ്കരസംഘനേതാവും, ബുധൻ നോക്കിയാൽ ഒരു വൈദ്യവിചക്ഷണനും ആയിരിക്കും. 10 ൽ ബുധൻ നിന്നാൽ ജാതകൻ ഒരു തത്വശാസ്ത്രപണ്ഡിതനാം, അതിൽ ഒരു പ്രൊഫസ്സറായോ കാലംകഴിക്കും. 10 ൽ വ്യാഴം നില്ക്കുകയോ, വ്യാഴം 10_ാംഭാവത്തേക്ക് വീക്ഷിക്കുകയോ ചെയ്താൽ പ്രബലകുഡുംബാംഗങ്ങളുടെ ഉപദേശകനായിരിക്കും. 19-ാംഭാവാധിപൻ ശുക്രനോ ശുക്രൻ 10 ലേക്ക് വീക്ഷിക്കുകയോ ചെയ്താൽ ജാതകൻ ഭക്ഷണംമുതലായവയുടെ കച്ചവടംകൊണ്ട് പണമുണ്ടാകും. ശനി 10 ൽ നില്ക്കുകയോ വീക്ഷിക്കുകയോ ചെയ്താൽ നഗരഭരണപരമായ ഉദ്യോഗസ്ഥനായിരിക്കും. വ്യാഴം ബുധനോടോ, കുജനോടോ യോഗംചെയ്താൽ ജാതകൻ കീർത്തിപരമായ പലധർമ്മകാര്യങ്ങളും പ്രവർത്തിക്കും. ചന്ദ്രൻ കേന്ദ്രത്തിൽനില്ക്കുകയും വ്യാഴം ചന്ദ്രനെ വീക്ഷിക്കുകയും ചെയ്താൽ ജാതകന്റെ ജോലിയെയും; സൽസ്വഭാവത്തേയും സത്യത്തേയും പററി പരക്കെ ബോദ്ധ്യമുണ്ടാകും. 10ൽ ശനിയും കുജനും നില്ക്കുകയും; 10-ാംഭാവത്ത് അശുഭന്മാർ വീക്ഷിക്കുകയും ചെയ്താൽ ജാതകന് അഭൌമികമായ മൂർത്തികളുമായി സേവയുണ്ടായിരിക്കും. 10_ാംഭാവം ജലരാശിയാകയും; ആ രാശ്യാധിപൻ ചരരാശിയിൽ സ്ഥിതിചെയ്യുകയും; അഥവാ ചരരാശിയിൽ അംശിക്കുകയും ചെ

സ്ഥിരുന്നാൽ ജാതകൻ സമുദ്രതരണംചെയ്ത് ദീർഘമായ യാത്ര ചെയ്യും. 10 ൽ സൂര്യൻ നില്ക്കുന്നുവെങ്കിൽ ആ യാത്ര രാഷ്ട്രീയകാര്യങ്ങളെ സംബന്ധിച്ചായിരിക്കും. 10 ൽ കുജരാഹുക്കൾ നിന്നാൽ ജാതകൻ എക്സൈസ് ഡിപ്പാർട്ടുമെണ്ട് സംബന്ധിച്ച ഉദ്യോഗസ്ഥനായിരിക്കും. 10_ാം ഭാവാധിപൻ വ്യാഴമാണെങ്കിൽ സാധാരണയായി സർക്കാർ ഉദ്യോഗസ്ഥനായിരിക്കും. സാമാന്യമായി 10ൽ രവിനിന്നാൽ ധീരനും ;കീർത്തിമാനും; ധനസമ്പാദനത്തിൽ സമർത്ഥനും; ആരോഗിയും; വിദ്യാസമ്പന്നനും; സംഗീതപ്രിയനും; ചന്ദ്രൻ നിന്നാൽ ധർമ്മിഷ്ഠനും; നയവിദഗ്ദ്ധനും; ധീരനും ദീർഘായുഷ്മാനും; ഉന്നതനിലയുള്ളവനും, ഉത്സാഹിയും, നല്ലവർക്ക് ഉപകാരിയും, ധാരാളം സ്നേഹിതരുള്ളവനും; ധനികനും, എല്ലാവർക്കും പ്രിയനും; കുജൻനിന്നാൽ ആരോഗിയും; സ്വാശ്രയംകൊണ്ടു ഔന്നത്യത്തിൽ എത്തിയവനും, കൃഷിദാക്ഷ്യമുള്ളവനും; കർമ്മങ്ങളിൽ നല്ല ആദായമുണ്ടാകുന്നവനും; ബന്ധുജനങ്ങൾക്ക് ആനന്ദപ്രദനും; ബുധൻനിന്നാൽ ദൃഢനിശ്ചയമുള്ളവനും ഭാഗ്യവാനും ബുദ്ധിമാനും; ഉത്സാഹിയും സന്തോഷമുള്ളവനും ധർമ്മനിരതനും; വ്യാഴംനിന്നാൽ അതീവ യശസ്വിയും ധനവാനും നല്ല പുത്രന്മാർ ഉള്ളവനും; ആരെയും ദ്രോഹിക്കാൻ അഭിവാഞ്ഛയില്ലാത്തവനും; അന്ധവിശ്വാസിയും; ശുക്രൻ നിന്നാൽ ദിവ്യന്മാരെ ബഹുമാനിക്കുന്നവനും; വിദ്യാസമ്പന്നനും; ധനികനും; വിജയിയും ധാരാളം സ്നേഹിതന്മാരുള്ളവനും; പ്രസിദ്ധിയുള്ളവനും; ശനിനിന്നാൽ തീർത്ഥയാത്രാനിരതനും; പെട്ടെന്നുണ്ടാകുന്ന ഉയർച്ചയും താഴ്ചയും ഉള്ളവനും; അന്യദേശത്തിൽ വസിക്കുന്നവനും; വാർദ്ധക്യത്തിൽ സന്യാസജീവിതം നയിക്കുന്നവനും; രാഹുനിന്നാൽ കവിതയിലും സാഹിത്യത്തിൽ സാമാന്യമായും വാസനയുള്ളവനും; നല്ല ചിത്രകാരനും ചാരിത്രമില്ലാത്തവനും; ബുദ്ധിമാനും; അറിവു

ള്ളവനും; കേതു നിന്നാൽ അസാമാന്യ ബുദ്ധിമാനും സുഖിയും, മതവിശ്വാസിയും, തീർത്ഥയാത്രകൾ ചെയ്യുന്നവനും, ഗുളികൻ നിന്നാൽ ക്രൂരനും, നിർദ്ദയനും, ഭാഗ്യഹീനനുമായിരിക്കും.

11-ാംഭാവം:— 11-ാംഭാവാധിപൻ ഉച്ചത്തിൽ കേന്ദ്രത്തിൽ നില്ക്കുകയും 2-ാംഭാവാധിപൻ ബുധനായിവരികയും ചെയ്താൽ ജാതകൻ കച്ചവടംകൊണ്ട് വളരെ ധനവാനായിത്തീരും. 11-ാംഭാവാധിപനോ 2-ാംഭാവാധിപനോ 2-ാംഭാവത്തിൽ സ്ഥിതിചെയ്യുന്ന ഗ്രഹമോ വീക്ഷിക്കുകയും അതുപോലെ 4-ാംഭാവാധിപനോ 4-ൽ സ്ഥിതിചെയ്യുന്ന ഗ്രഹമോ വീക്ഷിക്കുകയും, 11-ാംഭാവാധിപൻ 9-ാംഭാവാധിപനോടുകൂടി സ്ഥിതിചെയ്യുകയും ചെയ്താൽ ജാതകൻ വമ്പിച്ച ധനികനായിരിക്കും. 11-ാംഭാവാധിപൻ ശുഭനും ശുഭവീക്ഷണമുള്ളവനും ആണെങ്കിൽ ജാതകൻ ആഭരണപ്രിയനായിരിക്കും. 11-ൽ വ്യാഴംനില്ക്കുകയും, ബുധൻ വ്യാഴത്തെ വീക്ഷിക്കുകയും ചെയ്താൽ ജാതകൻ ഒരു തത്വചിന്തകനും പ്രാസംഗികനും, കീർത്തിമാനുമായിരിക്കും. 11-ാംഭാവാധിപൻ ശുഭന്മാരോടുകൂടിയും, ശുഭവീക്ഷണത്തോടുകൂടി ശുഭസ്ഥാനങ്ങളിൽ നിന്നാൽ ജാതകനു ലാഭങ്ങൾ ഉണ്ടാകും. 11-ാംഭാവാധിപൻ ശനിയോടും കുജനോടുംകൂടി യോഗംചെയ്താൽ ജാതകൻ ബധിരനായിരിക്കും. 11-ാംഭാവാധിപന്റെയും ആ ഭാവത്തിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളുടെയും ബലമനുസരിച്ചാണ് ജാതകന്നു സമുദായമദ്ധ്യത്തിലുള്ള സ്ഥിതിയും സ്വാധീനശക്തിയും അറിയാവുന്നത്. 11-ാംഭാവാധിപൻ ദുർബ്ബലനും 11-ൽ ശനിയോ കുജനോ രാഹുവോ സൂര്യനോ നില്ക്കുകയും അങ്ങോട്ട് ഒരു ശുഭഗ്രഹവും ദൃഷ്ടിചെയ്യാതിരിക്കുകയും ചെയ്താൽ ജാതകൻ നിർഭാഗ്യനും കഷ്ടപ്പാടുകാരനുമായിരിക്കും. സാമാന്യമായി 11-ൽ രവി നിന്നാൽ ജാതകൻ ബു

ബുദ്ധിമാനും, ധനികനും കീർത്തിമാനും, ബഹുശത്രുക്കൾ ഉള്ളവനും, ആദർശവാദിയും, ജനങ്ങളോട് ചേരുമാറാകുവാൻ സമർത്ഥനും, വിജയിയും, ചന്ദ്രൻ നിന്നാൽ ബഹുപുത്രന്മാരുള്ളവനും, ശക്തിമാനും, ധർമ്മനിരതനും, സാഹിത്യകാരനും ജനസഹായിയും, അനവധി സ്നേഹിതന്മാർ ഉള്ളവനും, ഭൂമികളും പണവും ഉള്ളവനും, സുന്ദരമായ ആശയങ്ങളെ അനുസരിച്ച് ജീവിക്കുന്നവനും, കുജൻ നിന്നാൽ ബുദ്ധിമാനും, ശൗര്യിയും, ധനികനും, സുഖിയും, സ്വാധീനശക്തിയുള്ളവനും, ബുധൻ നിന്നാൽ ധനികനും, കണക്കിൽ വിദഗ്ദ്ധനും, നല്ല ജ്യോത്സ്യനും, താർക്കികനും, സുഖിയും ഉന്നതനിലയിലുള്ള സ്നേഹിതന്മാരുള്ളവനും, വ്യാഴം നിന്നാൽ സംഗീതപ്രിയനും, ധനികനും, നല്ലപ്രാപ്തിയുള്ളവനും, സൽകർമ്മിയും, ഈശ്വരവിശ്വാസിയും, ധർമ്മനിരതനും, ശുക്രൻ നിന്നാൽ സ്വാധീനശക്തിയുള്ളവനും, ബുദ്ധിമാനും, ധനികനും, വിജയിയും, അനവധിസ്നേഹിതന്മാർ ഉള്ളവനും, ജനങ്ങൾക്ക് പ്രിയനും, നല്ലവാഹനങ്ങൾ ഉള്ളവനും, ശനി നിന്നാൽ വിദ്യാസമ്പന്നനും എല്ലാവരാലും ബഹുമാനിക്കപ്പെടുന്നവനും, ധനികനും, ഭൂസ്വത്തുക്കൾ ഉള്ളവനും, രാഷ്ട്രീയകാര്യപ്രസക്തനും, സമുദായനേതാവും സ്വാധീനമുള്ളവനും, രാഹു നിന്നാൽ ധനികനും, അനവധിപുത്രന്മാർ ഉള്ളവനും, താഴ്ന്നവരുടെ ഇടയിൽ പ്രമാണിയും നല്ല കൃഷിക്കാരനും, കേതു നിന്നാൽ നേരമ്പോക്കുകാരനും, ബുദ്ധിമാനും, ധനികനും, ഗുളികൻ നിന്നാൽ പുത്രദാരിദ്ര്യമുള്ളവനും, ധനലാഭമുള്ളവനുമായിരിക്കും.

**12-ാംഭാവം** — 12-ാംഭാവാധിപനെ 7-ാംഭാവാധിപൻ വീക്ഷിക്കുകയും, രണ്ടുപേരും തുല്യബലവന്മാരുമെങ്കിൽ ഭാര്യാനിമിത്തം ജാതകന് ധനം മുഴുവൻ നശിക്കും. 12-ൽ അശുഭൻ നില്ക്കുകയും ആ രാശിനാഥൻ ഒരു അശുഭനായിരിക്കുക

യും ചെയ്താൽ ധർമ്മാർത്ഥപരമായി ജാതകൻ പണം മുഴുവൻ കളയും. 12-ാംഭാവനാഥൻ ദുർബ്ബലനായി ദുസ്ഥാനത്ത് അംശിച്ചാൽ ജാതകൻ രോഗിയായിരിക്കും. 12-ാംഭാവാധിപൻ വ്യാഴമായിരിക്കണം ആ വ്യാഴത്തിനെ അശുഭന്മാർ ആരും വീക്ഷിക്കാതിരിക്കുകയും ചെയ്യുന്നപക്ഷം, ജാതകൻ ദയാധ്യാനനിരതനായി ജീവിതം വെടിയും. 12-ാംഭാവാധിപൻ കുജനായിരിക്കുകയും, ആ ഭാവത്തിൽ ശനി നില്ക്കുകയും ചെയ്താൽ ജാതകന് രക്തസംബന്ധമായ രോഗങ്ങളോ മുലക്കുരുവോ ഉണ്ടാകും. 12-ാംഭാവാധിപൻ ദുർബ്ബലനും, 6-ാംഭാവാധിപനാൽ വീക്ഷിതനും ആണെങ്കിൽ ജാതകൻ വ്യവഹാരംകൊണ്ട് പണം മുഴുവനും നശിപ്പിക്കും. 12-ാം ഭാവാധിപൻ ദുർബ്ബലനായിരിക്കുകയും, ബുധൻ ദുർബ്ബലനായി ദുസ്ഥാനത്തുനില്ക്കുകയും ചെയ്താൽ ജാതകൻ ഏകരോഗിയായിരിക്കും. സാമാന്യമായി 12-ൽ രവിനിന്നാൽ ജാതകൻ പാപിയും ദരിദ്രനും, കള്ളനും, അശുദ്ധനും, ചന്ദ്രൻനിന്നാൽ നീചമനസ്ഥിയും, ക്രൂരനും, ബലഹീനനും, ചതിയനും, ഏകാന്തവാസിയും കുജൻ നിന്നാൽ ദരിദ്രനും, എല്ലാവക്കും അപ്രിയനും രോഗിയും, അസ്വാതന്ത്ര്യവാനും, കഷ്ടപ്പാടുകാരനും, ബുധൻനിന്നാൽ അതിചഞ്ചലചിത്തനും, ബുദ്ധിമാനും, മനസ്സ് സദാ വിഷമിച്ചുകൊണ്ടിരിക്കുന്നവനും, കൊതിയനും, ഉദാരനും, നിരാശനും, അല്പപുത്രനും മാതൃസുഖം കുറഞ്ഞവനും, വ്യാഴംനിന്നാൽ ക്രൂരനും, പുത്രന്മാർ ഇല്ലാത്തവനും, നിർഭാഗ്യനും, ജീവിതാന്ത്യത്തിൽ സന്യാസിയായിത്തീരുന്നവനും, അനവധി സ്നേഹിതന്മാർ ഉള്ളവനും, ദാനതല്പരനും, ശുക്രൻനിന്നാൽ ധനികനും, പിശുക്കനും, ആദർശമില്ലാത്തവനും, ദുർബ്ബലനേത്രനും, സമർത്ഥനും, അസുഖകരമായ ജീവിതം നയിക്കുന്നവനും, ശനിനിന്നാൽ കുരൂപിയും കോങ്കണ്ണനും, കച്ചവടംകൊണ്ട് പണം നശിപ്പിക്കുന്നവനും, ബാഹ്യശത്രുക്കൾ ഉള്ളവനും, യോഗശ

ഭ്രാസതല്ലവനാം, ജനങ്ങൾക്ക് അപ്രിയനാം രാഹുനിന്നാൽ കുരൂപനാം, പുത്രരില്ലാത്തവനാം, കണ്ണുകൾക്ക് രോഗമുള്ളവനാം, വമ്പിച്ച ധനനാശമുള്ളവനാം, തപസ്വിയും കേതുനിന്നാൽ അസ്ഥിരചിത്തനാം, വിദേശവാസിയും, ഭൃത്യവർഗ്ഗങ്ങളുമായി വിരോധപ്പെട്ടവനാം, യാത്രക്കാരനാം, ഈശ്വരവിശ്വാസിയും ഗുളികൻനിന്നാൽ ഒരിക്കലും സുഖം ലഭിക്കാത്തവനാം, സദാ ദുഃഖിയും ആയിരിക്കും.

---

# അദ്ധ്യായം ൧൬.

## നക്ഷത്ര ദശാഫലങ്ങൾ.

ഒരു ഗ്രഹത്തിന്റെ ദശാഫലം അറിയുന്നതിന്നു മുമ്പ് ആ ഗ്രഹം ജാതകന്ന് ശുഭഫലത്തെ ചെയ്യുന്നതോ അശുഭഫലത്തെ ചെയ്യുന്നതോ മിശ്രഫലത്തെ ചെയ്യുന്നതോ എന്ന് ജാതകത്തിൽ ആ ദശാനാഥന്റെ സ്ഥിതി കൊണ്ട് പരിശോധിച്ച് അറിഞ്ഞിരിക്കണം. ശുഭഗ്രഹമായിരിക്കുക, ശുഭവീക്ഷണമുണ്ടായിരിക്കുക, ശുഭസ്ഥാനത്തു നില്ക്കുക, ശുഭയോഗം ചെയ്തിരിക്കുക, ശുഭഭാവാധിപത്യം ഉണ്ടായിരിക്കുക, ശുഭാംശകം ചെയ്തിരിക്കുക എന്നിങ്ങിനെ ശുഭനിലകൾ ഉള്ള ശുഭഗ്രഹം ശുഭഫലങ്ങളും; നേരെമറിച്ച് അശുഭനിലകൾ ഉള്ള ശുഭഗ്രഹം അശുഭഫലങ്ങളും, ശുഭഫലങ്ങൾ ചെയ്വാൻ പ്രാപ്തന്മാരായി സ്ഥിതിചെയ്യുന്ന അശുഭഗ്രഹങ്ങൾ അവരവർക്കാകാവുന്ന ശുഭഫലങ്ങളും, അശുഭനിലയിൽ നില്ക്കുന്ന അശുഭഗ്രഹങ്ങൾ അതീവമായ അശുഭഫലങ്ങളും പ്രദാനം ചെയ്യുന്നതാണ്. സാമാന്യമായി നാലാമത്തെ ദശ ശനിദശയാണെങ്കിൽ ആകാചം ജാതകന് മോശവും, വ്യാഴദശ 6-ാം ദശയാണെങ്കിൽ ജാതകന് ദോഷകരവും, ആയിരിക്കും.

6-ാംഭാവാധിപന്റെയും 8-ാംഭാവാധിപന്റെയും ദശകളും ഭാവസന്ധിയിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദശകളും ദോഷകരമായിരിക്കും. ദശാനാഥന്മാർ അവരവരുടെ ഭാവസംബന്ധമായും, കാരകത്വമനുസരിച്ചുമുള്ള ഫലങ്ങളാണ് അവരുടെ ദശാകാലങ്ങളിൽ പ്രദാനം ചെയ്യുക. ദശാകാലങ്ങൾ അതാതു കാലങ്ങളിലെ ഗോചാരവശാലുള്ള ഗ്രഹസ്ഥിതികളെക്കൊണ്ട് ഒട്ടൊക്കെ ഭേദപ്പെട്ടേക്കാം. ലഗ്നാധിപൻ ബലവാനാണെങ്കിൽ ലഗ്നാധിപന്റെ ദശാകാലത്ത് ജാതകൻ ഉയന്ന നിലയെ പ്രാപിക്കും. 2-ാംഭാവനാഥന്റെ ദശാകാലത്ത് ധനവും, 3-ാംഭാവനാഥന്റെ ദശാകാലത്ത് ജനനേതൃത്വവും കർമ്മാധിപന്റെ ദശാകാലത്ത് കർമ്മപുഷ്ടിയും, 7-ാംഭാവാധിപന്റെ ദശാകാലത്ത് കളത്രഭാഗ്യവും അനുഭവിക്കുന്നതാണ്. ഭാവനാഥന്മാർ ദുർബ്ബലന്മാരും ദുഃസ്ഥിതന്മാരുമാണെങ്കിൽ വിപരീതഫലങ്ങളും അനുഭവിക്കുന്നതാണ്. 5-ാംഭാവാധിപന്റെയും 9-ാംഭാവാധിപന്റെയും ദശകൾ ഗുണകരമായിരിക്കും. ആഭാവങ്ങളിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളും ശുഭഫലദാതാക്കളാകുന്നു. ദശാകാലത്തെ ശുഭാശുഭഫലങ്ങൾ അപഹാരനാഥന്റെ ശുഭാശുഭഫലങ്ങൾ ചെയ്യാനുള്ള പ്രാപ്തിയനുസരിച്ച് മാറുന്നതാണ്. 5-ാംഭാവാധിപന്റെ ദശയിൽ 9-ാംഭാവാധിപന്റെ അപഹാരകാലവും; 9-ാംഭാവാധിപന്റെ ദശയിൽ 5-ാംഭാവാധിപന്റെ അപഹാരകാലവും, വളരെ ഗുണകരമായിരിക്കും. ദശാനാഥൻ ഏതു നക്ഷത്രപാദത്തിലാണോ നില്ക്കുന്നത് ആ നക്ഷത്രത്തിന്റെ അധിപൻ ഏതു ഗ്രഹമാണോ ആ ഗ്രഹത്തിന്റെ ശുഭാശുഭഫലങ്ങളും ദശാകാലങ്ങളിൽ അനുഭവിക്കും.

## ദശകളുടെ സാമാന്യഫലങ്ങൾ.

### 1. സൂര്യദശ — 6 കൊല്ലം.

സ്വാപഹാരം—3 മാസം 18 ദിവസം. ബന്ധുക്കളും മേലധികാരികളുമായി അസുഖം, എപ്പോഴും മനഃക്ലേശങ്ങൾ, ത

[illegible], ചെവിവേദന. മൂത്രാശയരോഗങ്ങൾ, മരണഭയം, ധനനഷ്ടം, പിതൃദുരിതം, വയററിൽവേദന, വിരോധസഞ്ചാരം.

ചന്ദ്രാപഹാരം — 6 മാസം.

ബന്ധുക്കളും സ്നേഹിതരും ആയി വലിയ ലോഗ്യത്തില; തൊഴിലിലോ ഉദ്യോഗത്തിലോ ഉയർച്ച, അവയിൽ പുതിയ ചില നേട്ടങ്ങൾ, സ്ത്രീകൾ നിമിത്തം അസുഖം; കണ്ണിന് സുഖക്കേട്; മേലധികാരികൾക്ക് തൃപ്തി; വേണ്ടാത്ത കാര്യങ്ങൾക്ക് വാശി; കോപ്പിത്തം; സുഖവും ആരോഗ്യവും, നല്ല ഭക്ഷണം, എല്ലാവർക്കും ബഹുമാനം.

കുജന്റെ അപഹാരം, 4 മാസം 6 ദിവസം

വാതരോഗം, കലഹങ്ങൾ, അർശോരോഗം, ബന്ധുക്കൾക്ക് കുഴപ്പങ്ങൾ, ധനനാശം, അപജയങ്ങൾ, സ്വർണ്ണരത്നാദിനേട്ടങ്ങൾ, രാജകീയമായ ബഹുമതി, മനഃശ്ശല്യങ്ങൾ, അഗ്നിഭയം, അനാരോഗ്യം, അവമതി, ദുഃഖം.

രാഹുവിന്റെ അപഹാരം — 10 മാസം 24 ദിവസം

അപവാദങ്ങൾ, പലതരത്തിലുള്ള ക്ലേശങ്ങൾ, കുടുംബഛിദ്രം, മരണഭയം, ശത്രുഭയം, ധനനഷ്ടം, ഇഴജന്തുക്കളിൽ നിന്നുംഭയം.

വ്യാഴാപഹാരം 9 മാസം 18 ദിവസം

ബഹുമതി, സദസ്സുകളിൽ ശോഭിക്കും, ബന്ധുക്കളിൽ നിന്നും സ്നേഹിതന്മാരിൽനിന്നും മെച്ചങ്ങളും, വിദ്യാവൽഭം ഉയർന്നനിലയിൽ ഉദ്യോഗം, സന്താനലാഭം, ധർമ്മകർമ്മങ്ങൾ ചെയ്യും.

ശനിയുടെ അപഹാരം 10 മാസം 6 ദിവസം

കള്ളന്മാരിൽനിന്നും ഭയം, കുടുംബാംഗങ്ങൾക്ക് എപ്പോഴും രോഗങ്ങൾ, പുതിയശത്രുക്കൾ, സ്വത്തുനാശം; അസു

ഖം, നാട്ടിൽനിന്നും വീട്ടിൽനിന്നും പുറത്താക്കൽ, ധനനഷ്ടം മുറിവുകൾപറ്റുക, രോഗങ്ങൾ, മനസ്സിന് സദാ അസുഖം.

### ബുധാപഹാരം, 10 മാസം 6 ദിവസം

പുത്രന്മാർസ്നേഹത്തോടെ വർത്തിക്കുകയില്ല, കലഹങ്ങൾ, അപമാനം, പുതിയവിദ്യകൾപഠിക്കുക, ധനലാഭം, മനസ്സിന് ക്ലേശങ്ങൾ, നേത്രങ്ങൾക്ക് രോഗം, ബന്ധുക്കൾ ശത്രുക്കളാകുക, അനാരോഗ്യം.

### കേതുവിൻെറ അപഹാരം—4 മാസം 6 ദിവസം

ധനനാശം, വിദേശസഞ്ചാരം, താമസിക്കുന്ന ഗൃഹം കലഹങ്ങൾനിമിത്തം വിട്ടും ബന്ധുക്കളുമായി അസുഖനില, അകാലമരണം സംഭവിച്ചേക്കാം, തൊണ്ടയിൽ സുഖക്കേട്, തെറ്റിദ്ധാരണകൾ, സംശയം, ഭയം, തളർച്ച.

### ശുക്രാപഹാരം –1 കൊല്ലം

ക്ഷീണം, ദുർമ്മാർഗ്ഗങ്ങളിൽ ധനവ്യയം, വേശ്യസ്ത്രീകളുമായിസംസർഗ്ഗം, വിവാഹം, ധനലാഭം; വാഹനങ്ങൾലഭിക്കും; അനാവശ്യവാദവാദങ്ങൾ.

## 2. ചന്ദ്രദശ –10 കൊല്ലം

### സ്വാപഹാരം—10 മാസം

ബന്ധുക്കൾക്ക് അഭിവൃദ്ധി ഉന്നതനില; ജ്ഞാനസമ്പാദനത്തിൽ അസാധാരണമായ അഭിരുചി; സംഗീതവാസന; നല്ലവസ്ത്രങ്ങൾ; മഹാന്മാരുമായി പരിചയം; ആരോഗ്യം; സന്താനലാഭം; ധനലാഭം; ഭാഗ്യകർമ്മങ്ങൾ; ഭൂമിവാഹനാദി നേട്ടങ്ങൾ; ബഹുമാനം; നഷ്ടപ്പെട്ടധനം വീണ്ടുകിട്ടുക; വിവാഹം; പൊതുകാര്യപ്രസക്തി;

### കുജാപഹാരം — 7 മാസം

വ്യവഹാരം; ഭാര്യാഭർത്തൃകലഹം; രോഗങ്ങൾ; ധനനാ

ത്വം; സഹോദരന്മാരിൽനിന്നും ക്ലേശങ്ങൾ; ശ്രുതഭയം; പനി; രക്തദോഷം; വീട്ടുമൃഗങ്ങൾക്ക് രോഗം നാശം മുറിവുകൾ; രോഗങ്ങൾ.

### രാഹുവിന്റെ അപഹാരം—1 കൊല്ലം 6 മാസം

മാതാപിതാക്കന്മാർക്ക് ദോഷകങ്ങൾ പരിഭ്രമിക്കത്തക്കവിധത്തിലുള്ള രോഗങ്ങൾ; ധനനാശം; ശത്രുവർദ്ധന; മനക്ലേശങ്ങൾ മേലധികാരികൾക്കും വേണ്ടപ്പെട്ടവക്കും വിരോധം; ഭാര്യനിമിത്തം കുഴപ്പങ്ങൾ; അപമാനം; വനവാസം; വിഷഭയം; വിശപ്പ്; തസ്കരഭയം.

### വ്യാഴാപഹാരം—1 കൊല്ലം 4 മാസം

വിജ്ഞാനവർദ്ധനം; ബഹുമാനം; ധനലാഭം; വസ്തുലാഭം; ക്ഷേമസുഖം; മേലധികാരികളിൽനിന്നും സമ്മാനങ്ങൾ സന്താന വാഹനങ്ങൾ; വസ്ത്രാലങ്കാരാദിലാഭങ്ങൾ.

### ശനിയുടെ അപഹാരം—1 കൊല്ലം 7 മാസം

ബന്ധുക്കളുമായി കലഹം; മനസ്സിന് അസുഖം; ധനനാശം; ഭാര്യവിയോഗം അഥവാ ഭാര്യയുടെമരണം ധനാരോഗ്യം; മാതാവുനിമിത്തം മനശ്ശല്യങ്ങൾ; പിത്തരോഗം; ശത്രുക്കളുമായി വാഗ്വാദങ്ങൾ; ദഹനക്കുറവു നിമിത്തമുള്ള രോഗങ്ങൾ;

### ബുധാപഹാരം—1 കൊല്ലം 5 മാസം

പാത്തികളിക്കും മദ്യപാനത്തിനും വാസന; ധനലാഭം; ആശാസാഫല്ല്യം സാമാന്യമായി സുഖം സ്ത്രീകളിൽനിന്നും സുഖം; സന്താനങ്ങളിൽനിന്നും ആഹ്ലാദം; വസ്ത്രാഭരണാദിനേട്ടങ്ങൾ; മാതൃഗൃഹത്തിൽനിന്നും ധനലാഭം.

### കേതുവിന്റെ അപഹാരം—7 മാസം

അപമാനം; പിതാവിന് ദോഷകരം; ദുഷിച്ചസാധനങ്ങൾ ഭക്ഷിക്കും; ദുഷ്ടപ്രവൃത്തികൾ; ദുഷ്ടസംഘമായി കൂ-

ട്ടുകെട്ട്; വയററിൽവേദന; അർശ്ശക്ക്‌രോഗം; ബന്ധുനാശം വസ്തുനാശം; നേത്രരോഗം; പൊതുജനങ്ങൾക്ക് വെറുപ്പ്; മാതാവിന്നും കുട്ടികൾക്കും രോഗം.

### ശുക്രാപഹാരം— 1 കൊല്ലം 8 മാസം

വിവാഹം; നല്ലകർമ്മങ്ങൾ; വസ്തുനാശം; നല്ലഭക്ഷണം; വാസംചെയ്യുവാൻ ഗൃഹം കിട്ടും; സന്താനലാഭം; വിവാഹാദികാര്യങ്ങളിൽ ധനനാശം; കൃഷിഭാഗ്യം; ഭാര്യാഗൃഹത്തിൽനിന്നും ഉദ്ദേശിക്കാത്ത ധനം വസ്തു മുതലായവ ലഭിക്കും;

### സൂര്യാപഹാരം—6 മാസം

ദേശസഞ്ചാരങ്ങൾ; പുത്രനാശം; ക്ഷീണം; പിതൃമാതൃദുരിതം; പനി; കണ്ണിന്ന് രോഗം; നിയമലംഘനം; ശത്രുക്കൾക്ക് അപകടം; സുഖവും അഭിവൃദ്ധിയും; പിത്തരോഗങ്ങളും ഫലം

## 3. കുജദശ—7 കൊല്ലം.

### സ്വാപഹാരം. — 4മാസം 27 ദിവസം

തലക്ക് രോഗങ്ങൾ, ധനനഷ്ടം, അത്യുഷ്ണം, ബന്ധുക്കളും സ്നേഹിതന്മാരും വെറുക്കും, സഹോദരന്മാർ ബുദ്ധിമുട്ടിക്കും, എല്ലാ ഉദ്യമങ്ങളിലും പരാജയം, ക്ഷയരോഗം, രക്തക്ഷയം ദുഷ്കർമ്മങ്ങൾ, സഹോദരനഷ്ടം.

### രാഹുവിൻെറ അപഹാരം —1 കൊല്ലം 18 ദിവസം

അപമാനം; കന്നുകാലികൾ നശിക്കും, കാരാഗൃഹവാസം രാജകോപം, തസ്കരഭയം, ധനനഷ്ടം, ദുഷ്കർമ്മങ്ങളിൽ വിജയം, വിഷഭയം, ബന്ധുനാശം. ഗൃഹം മാറിത്താമസിക്കൽ, ഓർമ്മക്കുറവ്; ഭൂതഭയം, ഗുഹ്യരോഗങ്ങൾ.

### വ്യാഴാപഹാരം— 11 മാസം 6 ദിവസം

സന്താനലാഭം, മംഗളകരം, ദിവ്യജനങ്ങളുമായി അള

ഷ്ടം; അരോഗത; ജനസമ്മതി; സുഖം; ഉന്നതി; ആദ്യകാലങ്ങളിൽ ധനനഷ്ടം; ശത്രുക്കൾ; അന്ത്യകാലം ഭാഗ്യകരം; ധനലാഭം; മേലധികാരികളിൽ നിന്നും ബഹുമതികൾ.

ശനിയുടെ അപഹാരം— 1 കൊല്ലം 1 മാസം 9 ദിവസം

ധനനഷ്ടം രോഗങ്ങൾ ബന്ധുനാശം തസ്കരഭയം; കലഹങ്ങൾ; വ്യവഹാരം; വസ്തുനാശം; തൊഴിൽഭംഗം; വല്ലാത്ത മനോസ്വാസ്ഥ്യം.

ബുധാപഹാരം— 11 മാസം 27 ദിവസം

വിവാഹം, ജ്ഞാനസമ്പാദനം, ധനം, രോഗനാശം, വിഷയം, ധാരാളം ഗൃഹങ്ങൾ; ശത്രുഭയം, വ്യവഹാരത്തിൽ ജയം; ധനാഗമം.

കേതുവിന്റെ അപഹാരം:— 4 മാസം 27 ദിവസം

ബഹുശത്രുക്കൾ, താഴ്ന്നവരുമായി കലഹവും ശത്രുതയും; ദുഷ്ടന്മാൎക്ക് വാസന; ദുഷ്ടജനങ്ങളുമായി ഇടപെടൽ, തന്നിമിത്തം ക്ലേശങ്ങൾ സഹിക്കും; കുടുംബഛിദ്രം, ധനനാശം.

ശുക്രാപഹാരം— 1 കൊല്ലം 2 മാസം

കുടുംബസുഖം; പ്രണയാദികാൎയ്യങ്ങളിൽ വിജയം; മതകൎമ്മാനുഷ്ഠാനങ്ങൾ ചെയ്യാൻ ഉത്സാഹം; ഭൂസ്വത്തുക്കൾ ഉണ്ടാകും. ഉത്സാഹം; നല്ലജനങ്ങളുമായി കൂട്ടുകെട്ട്; ബുദ്ധിവൎദ്ധന; സ്ത്രീസുഖം; ധനലാഭം; ദേഹത്തിൽ കുരുക്കൾ ഉണ്ടാകും; സഞ്ചാരസുഖം; ആഭരണങ്ങൾ വസ്ത്രാലങ്കാരാദികൾ ഇവ ധാരാളം.

സൂൎയ്യാപഹാരം— 4 മാസം 6 ദിവസം.

ബഹുശത്രുക്കൾ; ചീത്തമാൎഗ്ഗങ്ങളിൽകൂടി ധനസമ്പാദ്യം; ശത്രുനാശം; ബഹുമതി; ദീൎഘമായ വിദേശയാത്ര; മനസ്സിന്

ശാന്തി; മൂത്തവരുമായി കലഹം; പനി; അഗ്നിഭയം; ഏഭ്രാശം.

ചന്ദ്രാപഹാരം:— 7 മാസം.

ധനസമ്പാദ്യം; സ്ത്രീസുഖം; നിദ്രാസുഖം; ഗൃഹം വലുതാക്കും; ആദായങ്ങൾ.

## 4. രാഹുർദശ:— 18 കൊല്ലം.

സ്വാപഹാരം:— 2 കൊല്ലം 8 മാസം 12 ദിവസം.

മനസ്സിന് അസുഖം; ഭാര്യക്ക് രോഗം; കലഹങ്ങൾ; പലതരത്തിലുമുള്ള അപമാനങ്ങൾ; ബന്ധുക്കളുമായികലഹം; കുടുംബനാഥനെപ്പോലുള്ള ബന്ധുവിന്റെ മരണം; മാതാപിതാക്കന്മാരുമായികലഹം; രോഗങ്ങൾ; ധനനഷ്ടം; സ്ഥലമാററം.

വ്യാഴാപഹാരം—2 കൊല്ലം 4 മാസം 24 ദിവസം

ശത്രുക്കളും രോഗങ്ങളും നിശ്ശേഷം നശിക്കും, രാജകീയ ബഹുമതി, ധനസമ്പാദ്യം, സന്താനലാഭം, സുഖം, വിവാഹം, വ്യവഹാരം, തീർത്ഥസ്നാനം, സുഖപ്രാപ്തി, എല്ലാ കാര്യങ്ങളിലും വിജയം.

ശനിയുടെ അപഹാരം—2 കൊല്ലം 10 മാസം 6 ദിവസം.

ആക്ഷേപങ്ങൾ, വീഴ്ച, വിദേശവാസം, ബന്ധുക്കൾക്കു കുഴപ്പങ്ങൾ, വാതരോഗം, പിത്തം, ഭാര്യാവിയോഗം, അഥവാ പുത്രവിയോഗം, ദുർമ്മതികളുമായി കൂട്ടുകെട്ട്.

ബുധാപഹാരം:— 2 കൊല്ലം 6 മാസം 18 ദിവസം.

ധനം, രാജകീയബഹുമതി, വിവാഹം, സ്ത്രീസുഖം, വ്യഭിചാരിണികളുമായി സംസർഗ്ഗം, വ്യാപാരാദികളിൽ വിജയം, സന്താനലാഭം, ശത്രുവധം.

### കേതുവിന്റെ അപഹാരം—1 കൊല്ലം 18 ദിവസം.

സമയത്തിന് ഭക്ഷണം ലഭിക്കില്ല, സാംക്രമികരോഗങ്ങൾ, സന്താനനാശം, കന്നുകാലികൾക്ക് നാശം, പലവിധത്തിലുള്ള നിർഭാഗ്യങ്ങൾ, വിഷഭയം, അരക്കെട്ടിൽ രോഗം, ഭാര്യാനിമിത്തം കുഴപ്പങ്ങൾ, ധനനഷ്ടം.

### ശുക്രാപഹാരം—3 കൊല്ലം.

വിവാഹം, സന്താനലാഭം, വസ്ത്രങ്ങൾ വാങ്ങുക, ഭാര്യാസുഖം; മേലധികാരികളിൽനിന്നും പല പല നേട്ടങ്ങളും; ചതിയിൽ കുടുങ്ങും; കള്ളന്മാരായ സ്നേഹിതന്മാർ; ശത്രുഭയം; രോഗങ്ങൾ.

### സൂര്യാപഹാരം—10 മാസം 24 ദിവസം.

പരീക്ഷയിൽ വിജയം; ബഹുമതി; മനസ്സിന് അസ്വാസ്ഥ്യം; കുടുംബകലഹം; ഭാര്യയുമായി അസ്വരസം; ഗൃഹം മാറിത്താമസിക്കും; ധർമ്മപ്രവൃത്തികൾ ചെയ്യാൻ ഉത്സാഹം സംതൃപ്തി; ജനങ്ങൾക്ക് ഭയവും ശത്രുതയും.

### ചന്ദ്രാപഹാരം— 1 കൊല്ലം 6 മാസം.

ആരോഗ്യത്തിന് ഹാനികരം; സമുദ്രയാത്ര; ധനലാഭം; വസ്തുലാഭം; ഭാര്യാകുട്ടികൾക്ക് അപകടം; സുഖങ്ങൾ വളരെ അനുഭവിക്കും; ബന്ധുനാശം; ഭാര്യാനിമിത്തം ധനനാശം.

### കുജാപഹാരം—1 കൊല്ലം 18 ദിവസം.

മനോസ്വാസ്ഥ്യം; ദുഃഖങ്ങൾ; രാജാവിൽനിന്നും അസുരന്മാരിൽനിന്നും ഭയം; വ്യവഹാരത്തിൽ പരാജയം; ശത്രുക്കളുടെ വർദ്ധന; ധർമ്മശക്തി കുറവ്; സകലവിധത്തിലുമുള്ള കുഴപ്പങ്ങൾ; എല്ലാ ജോലികളിലും പരാജയം.

## 5. വ്യാഴദശ — 16 കൊല്ലം.

### സ്വാപഹാരം — 2 കൊല്ലം 1 മാസം 18 ദിവസം.

ഭൂസ്വത്തുക്കൾ ഉണ്ടാകും, കുടുംബസുഖം, തൊഴിലിൽ അഭിവൃദ്ധി, പുത്രലാഭം, കീൎത്തി, നല്ലഭക്ഷണം, സൽകൎമ്മങ്ങൾ, ആരോഗ്യം, രാജബഹുമാനം, എല്ലാ കൎമ്മങ്ങളിലും വിജയം, തീൎത്ഥയാത്ര.

### ശനിയുടെ അപഹാരം — 2 കൊല്ലം 6 മാസം. 12 ദിവസം.

ദുഃഖം; തൊഴിലിൽ നഷ്ടങ്ങൾ; പുത്രന്മാർനിമിത്തം ധനനാശം; ദേഹത്തിൽ വേദന; ധനവഞ്ചന; ശത്രുഭയം; ഭാൎയ്യനിമിത്തം കുഴപ്പങ്ങൾ; വാതരോഗം; അപമൃത്യുഭയം; കുടുംബഛിദ്രം. മനസ്സിന് അസുഖം.

### ബുധാപഹാരം — 2 കൊല്ലം 8 മാസം 6 ദിവസം.

മേലധികാരികൾക്ക് താല്പൎയ്യം, ബന്ധുക്കളുമായി ഇഷ്ടം, സുഖം, രാജബഹുമാനം, ചിത്രകലാഭിരുചി, കലാനൈപുണ്യം, തന്നിമിത്തം ധനാഗമം, സന്താനലാഭം, ജ്ഞാനവൎദ്ധനം.

### കേതുവിന്റെ അപഹാരം — 11 മാസം 18 ദിവസം.

ധനലാഭം, തീൎത്ഥയാത്ര, ഗൃഹം മാറിത്താമസിക്കും, ബന്ധുക്കളിൽനിന്നും സ്നേഹിതന്മാരിൽനിന്നും വിയോഗം, വിഷഭയം. തൊഴിൽ ഉപേക്ഷിക്കും ധനനാശവും രോഗവും

### ശുക്രാപഹാരം — 2 കൊല്ലം 8 മാസം.

ഉന്നതനില, ഉദ്യോഗലാഭം, ധനാഗമം, കീൎത്തി, പുത്രപൌത്രന്മാൎക്ക് നല്ലനില, ആഭരണാദ്യലങ്കാരങ്ങൾ, മംഗളകൎമ്മങ്ങൾ, വിവാഹജീവിതം സുഖകരം, ഭൂമിലാഭം, സ്ത്രീകൾ നിമിത്തം കുഴപ്പങ്ങൾ.

രവിയുടെ അപഹാരം— 9 മാസം 18 ദിവസം.

ശത്രുനാശം, ജയം, ദേഹത്തിന് അസുഖം, സൽക്കർമ്മങ്ങൾ, രാജബഹുമതി, ധനാഗമം.

ചന്ദ്രാപഹാരം—1 കൊല്ലം 4 മാസം.

അഭിവൃദ്ധി, കീർത്തി, ഭാഗ്യം, ധനാഗമം, പുത്രന്മാരിൽ നിന്നും നേട്ടങ്ങൾ, സുന്ദരസ്ത്രീകളുമായി സുഖജീവിതം, നല്ല ഭക്ഷണം, വസ്ത്രം, സ്ത്രീസന്താനലബ്ധി, കുടുംബത്തിൽ സുഖം.

കുജാപഹാരം—11 മാസം 6 ദിവസം.

നിരാശകൾ, അടുത്തബന്ധുക്കൾക്ക് നാശം, ജോലിമാററം, പനി, ധനനാശം, മനാസ്വാസ്ഥ്യം, തസ്കരഭയം.

രാഹുവിന്റെ അപഹാരം—2 കൊല്ലം 4 മാസം 24 ദിവസം.

രോഗമുണ്ടോ എന്ന സംശയം, ധനനഷ്ടം, സാധുക്കളിൽനിന്നും പണം ഉണ്ടാകും, കുടുംബത്തിൽ പല കഷ്ടപ്പാടുകളും ഉണ്ടാകും.

## 6. ശനിദശ:— 19 കൊല്ലം.

സ്വാപഹാരം—3 കൊല്ലം 3 ദിവസം.

മനോവ്യാധികൾ, ധനനഷ്ടം, വിഷഭയം, കുടുംബത്തിൽ കുഴപ്പങ്ങൾ, പനി, കഫരോഗങ്ങൾ, പുത്രനാശം, ശത്രുഭയം, കലഹം, ബന്ധുക്കളിൽനിന്നും കുഴപ്പങ്ങൾ, രക്തപിത്തം, രാജകോപം.

ബുധാപഹാരം— 2 കൊല്ലം 8 മാസം 9 ദിവസം.

ധർമ്മകർമ്മങ്ങൾ; ധനാഗമം, പുത്രലാഭം, കൃഷിവ്യാപാരാദികളിൽ ഉന്നതി, സുഖം, കീർത്തി, മതകർമ്മനിരത, മേലധികാരികൾക്ക് തൃപ്തി.

കേതുവിന്റെ അപഹാരം. 1 കൊല്ലം 1 മാസം
9 ദിവസം.

രോഗം, (അധികപക്ഷവും വാതരോഗം) വിഷഭയം, ദുസ്വപ്നങ്ങൾ, കുടുംബകലഹങ്ങൾ, ദുഷ്ടസംസർഗ്ഗം, ധനനഷ്ടം.

ശുക്രാപഹാരം— 3 കൊല്ലം 2 മാസം.

ശുഭകരം, സുഖം, സമ്മാനലാഭങ്ങൾ, ശത്രുജയം, ജീവിതത്തിൽ ഭാഗ്യകരമായ കാലം, ബന്ധുസുഖം, ഭാര്യയുടെ സ്വത്ത് ലഭിക്കും.

രവിയുടെ അപഹാരം— 11 മാസം 12 ദിവസം.

ഭാര്യാപുത്രവിയോഗം, തസ്കരഭയം, ഹൃദ്രോഗം, രക്തദൂഷ്യം, കുടൽ സംബന്ധിച്ച രോഗങ്ങൾ, നേത്രരോഗം, ഭാര്യാപുത്രാദികൾക്കു രോഗം.

ചന്ദ്രാപഹാരം— 1 കൊല്ലം 7 മാസം.

സ്നേഹിതന്മാർ, ബന്ധുക്കൾ ഇവർ ശത്രുക്കളായിത്തീരും, എന്നും നീരിളക്കം, ധനനാശം, കന്നുകാലികൾ നശിക്കും, വസ്തുക്കൾ പണയപ്പെടുത്തും, ദുഃഖം, വായുസംബന്ധമായ രോഗങ്ങൾ, കുടുംബകലഹങ്ങൾ.

കുജാപഹാരം— 1 കൊല്ലം 1 മാസം 9 ദിവസം.

കഠിനമായ രോഗം, ദൃഢതയില്ലാത്ത ജീവിതം, അപമാനം, കഠിനമായ ശത്രുബാധകൾ, ദേശസഞ്ചാരം, ധനനഷ്ടം, സഹോദരീസഹോദരന്മാർക്ക് ബുദ്ധിമുട്ടുകൾ, ഉഷ്ണസംബന്ധമായ രോഗങ്ങൾ.

രാഹുവിന്റെ അപഹാരം— 2 കൊല്ലം 10 മാസം
6 ദിവസം.

ധനനാശം, പനി, ശത്രുഭയം, നിരന്തരക്ലേശങ്ങൾ.

വ്യാഴാപഹാരം — 2 കൊല്ലം 6 മാസം 12 ദിവസം.

ഈശ്വരസേവ; മഹാന്മാരുമായിസമ്പക്കം ദേഹസുഖം ആശാസാഫല്യം; കുടുംബസുഖം.

## 7. ബുധദശ — 17 കൊല്ലം

സ്വാപഹാരം — 2 കൊല്ലം 4 മാസം 27 ദിവസം.

നല്ല മനസ്സ്, ധർമ്മപ്രവൃത്തികൾ, കലാവാസന, സഹോദരന്മാക്ക് ഗുണങ്ങൾ, എല്ലാസംരംഭങ്ങളിലും ജയം, ഒരു നല്ലഗൃഹം സ്വന്തമായി ഉണ്ടാകും.

കേതുവിന്റെ അപഹാരം — 11 മാസം 27 ദിവസം.

ദുഃഖം; രോഗം, പിത്തസംബന്ധമായ രോഗങ്ങൾ, വസ്തുനാശം; ബന്ധുക്കൾക്ക് ക്ലേശം. മനോവ്യാകുലത, സുഖഹാനി, ശത്രുഭയം.



ശുക്രാപഹാരം — 2 കൊല്ലം 10 മാസം.

വസ്തുക്കൾ സമ്പാദിക്കും; വസ്ത്രാഭരണാദിലാഭങ്ങൾ; പുത്രന്മാർ ഉണ്ടാകും, വിവാഹജീവിതം സുഖകരം; ബന്ധുക്കൾക്ക് സുഖം, ജ്ഞാനസമ്പാദനം; വാഹനം, ഗൃഹം, ധനലാഭം, ഇവ ഉണ്ടാകും, മതകർമ്മങ്ങൾ അനുഷ്ഠിക്കും.

സൂര്യാപഹാരം — 10 മാസം 6 ദിവസം.

ശിരസ്സിലും വയററിലും സുഖക്കേടുകൾ; ശത്രുഭയം; അപമാനം; ധനനാശം; ക്ലേശങ്ങൾ; അഗ്നിഭയം.

ചന്ദ്രാപഹാരം — 1 കൊല്ലം 5 മാസം.

ആരോഗ്യത്തിന് ഹാനി; സ്ത്രീകൾവഴി ധനാഗമം; വിജയം; സുഖം; ശത്രുക്കളുടെ ഉപദ്രവങ്ങൾ ഉണ്ടാകും; ക്ഷുദ്രജന്തുക്കൾനിമിത്തമുള്ള ഭയം; സ്ത്രീകൾനിമിത്തം കലഹങ്ങൾ.

കുജാപഹാരം—11 മാസം 27 ദിവസം.

ധർമ്മകർമ്മങ്ങൾനിമിത്തം കീർത്തി, രാജകീയബഹുമതി, മഞ്ഞപ്പിത്തം, രക്തദൂഷ്യം, മദ്യപാനാസക്തി; വനാന്തരങ്ങളിൽ വാസം; ദുർബ്ബലനായ കുജനെങ്കിൽ ജയിൽവാസം; തലവേദന.

രാഹുവിൻെറ അപഹാരം - 2 കൊല്ലം
6 മാസം 18 ദിവസം.

വ്യവഹാരങ്ങൾനിമിത്തം ധനനഷ്ടം, അവയിൽ അപജയവും; വ്യഭിചാരിണികളുമായി സംസർഗ്ഗം; അസത്തുക്കളുമായി കൂട്ടുകെട്ട്; വസ്തുക്കൾ സംബന്ധിച്ച കലഹങ്ങൾ; ബന്ധുക്കളിൽനിന്നും സ്നേഹിതന്മാരിൽനിന്നും ധനലാഭം; സുഖം.

വ്യാഴാപഹാരം—2 കൊല്ലം 3 മാസം 6 ദിവസം.

ബന്ധുക്കൾക്ക് വെറുപ്പ്, പുത്രലാഭം, രോഗങ്ങൾ, കീർത്തി, സുഖം, വിവാഹം.

ശനിയുടെ അപഹാരം—2 കൊല്ലം
3 മാസം 8 ദിവസം.

ബന്ധുക്കൾക്ക് നാശം; രോഗം കടം പുത്രനാശം; അപമാനം; ധർമ്മകർമ്മങ്ങൾ; കൃഷിദോഷം; നിർഗ്ഗമം ശത്രുഭയം.

## 8. കേതുദശ —7 കൊല്ലം.

സ്വാപഹാരം—4 മാസം 27 ദിവസം.

ധനനഷ്ടം; സുഖഹാനി; ബന്ധുവിയോഗം; വിഷഭയം; ഭാര്യാപുത്രനാശം.

ശുക്രാപഹാരം—1 കൊല്ലം 2 മാസം.

ധനവും സുഖവും പുത്രലാഭം, ഭാര്യക്ക് രോഗം; പനി; പുത്രന്മാർക്ക് അനാരോഗ്യം; കലഹവും.

രവിയുടെ അപഹാരം—4 മാസം 6 ദിവസം.

നിരാശ; അനാരോഗ്യം; വിദേശവാസം; അപജയം ജ്ഞാനസമ്പാദനം; ഭാര്യയുടെ ആരോഗ്യത്തിനു കുറവു്.

ചന്ദ്രാപഹാരം— 7 മാസം.

പുത്രന്മാർനിമിത്തം ദുരിതങ്ങൾ, ബന്ധുനാശം, ധനനാശം, മനഃക്ലേശം.

കുജാപഹാരം—4 മാസം 27 ദിവസം.

ശത്രുഭയം; അധഃപതനകാലം; മനശ്ശല്യങ്ങൾ; പലവിധത്തിലുള്ള കലഹങ്ങൾ; സ്ത്രീകൾനിമിത്തം പല കുഴപ്പങ്ങളും; പനി; തസ്കരഭയം; മൂത്രാശയരോഗങ്ങൾ.

രാഹുവിന്റെ അപഹാരം—1 കൊല്ലം 18 ദിവസം.

വസ്തുനാശം; കലഹങ്ങൾ; രക്തദൂഷ്യം; മാനനഷ്ടം; തസ്കരഭയം; നിന്ദ്യസ്ത്രീകളുമായി സംസർഗ്ഗം.

വ്യാഴാപഹാരം—11 മാസം 6 ദിവസം.

വസ്തുക്കൾ ഉണ്ടാകും; രോഗശാന്തി; പുത്രലാഭം; സത്തുക്കളും മഹാന്മാരുമായി സംസർഗ്ഗം: വിഷഭയം; വിവാഹജീവിതം സുഖകരം.

ശനിയുടെ അപഹാരം—1 കൊല്ലം
1 മാസം 9 ദിവസം.

ഭാര്യാവിയോഗം, ശത്രുഭയം, ജയിൽവാസം, ധനനഷ്ടം, മനഃക്ലേശങ്ങൾ, ബന്ധുക്കളുമായി അസുഖനില.

ബുധാപഹാരം—11 മാസം 27 ദിവസം.

പുത്രന്മാരെപ്പററി ഉൽക്കണ്ഠ; അസൂയ; കള്ളപ്രവൃത്തികൾ; ജ്ഞാനസമ്പാദനം; ബന്ധുക്കളുമായി സ്വൈരവാസം.

## ശുക്രദശ - 20 കൊല്ലം.

### സ്വാപഹാരം—3 കൊല്ലം 4 മാസം.

പുത്രന്മാരും കീർത്തിയും ഉണ്ടാകും. എല്ലാ കാര്യങ്ങളിലും വിജയം നല്ല ഭൃത്യന്മാർ ധാരാളം സമ്പാദ്യം.

### സൂര്യാപഹാരം—1 കൊല്ലം.

എല്ലാകാര്യങ്ങളിലും ഉൽക്കണ്ഠ; ഭാര്യയുമായി അസുഖം; കുടുംബകലഹങ്ങൾ; ശിരസ്സിനും കണ്ണിനും രോഗങ്ങൾ കൃഷിനാശം; അധഃപതനം.

### ചന്ദ്രാപഹാരം—1 കൊല്ലം 8 മാസം.

വിദ്യാഭ്യാസം; ധനാഗമം; പുത്രവാഹനാദിലാഭങ്ങൾ; ഈശ്വരഭക്തി; ആശകൾ സാധിക്കും; ഭാര്യയുമായി അസുഖം; (ആദ്യകാലം മാത്രം)

### കുജാപഹാരം—1 കൊല്ലം 2 മാസം.

നേത്രരോഗം; കഠിനാദ്ധ്വാനം; ധനാഗമം; വിവാഹം വസ്തുലാഭം; ഗുഹ്യരോഗങ്ങൾ; വിദേശവാസം; കർമ്മങ്ങളിൽ വൈമുഖ്യം; സുഖസമ്പാദനത്തിനുവേണ്ടി വളരെ പാടുപെടും.

### രാഹുവിൻെറ അപഹാരം—3 കൊല്ലം.

ബന്ധുക്കളുമായി അസുഖം; ചതിപ്രവൃത്തികൾക്ക് വാസന; പിശുക്ക്; കളഞ്ഞുപോയ മുതൽ വീണ്ടെടുക്കും; ബന്ധുക്കളുടെ വെറുപ്പ്; അഗ്നിഭയം; ഏകാന്തവാസം.

### വ്യാഴാപഹാരം—2 കൊല്ലം 8 മാസം.

ജ്ഞാനസമ്പാദനം, അഭൗമികമായ ശക്തികളെ സേവിക്കും; സുഖവും ആരോഗ്യവും; വിവാഹജീവിതം സുഖകരം, ജീവിതമാർഗ്ഗം ഉറയ്ക്കും; കർമ്മങ്ങളിൽനിന്നും ധനലാഭം; ഉദ്യോഗത്തിൽ ശമ്പളക്കയററം.

### ശനിയുടെ അപഹാരം—3 കൊല്ലം 2 മാസം.

ദാസ്യവൃത്തി; അനാരോഗ്യം; ഓൎമ്മക്കുറവു്; മദ്യപാനാസക്തി; കണ്ണിനു് സുഖക്കേടു്; ധനവും വസ്തുക്കളും ഉണ്ടാകും; മൂലക്കുരു മുതലായ രോഗങ്ങൾ വാതരോഗങ്ങൾ.

### ബുധാപഹാരം—2 കൊല്ലം 10 മാസം.

വ്യഭിചാരിണികളുമായി സംസൎഗ്ഗം; സുഖം; ജ്ഞാനം വ്യവഹാരാദികളിൽ ജയം; സംഗീതം പഠിക്കാൻ ആഗ്രഹം, കുടുംബജീവിതം സുഖകരം; അഭിവൃദ്ധി ആരോഗ്യം.

### കേതുവിൻെറ അപഹാരം—1 കൊല്ലം 2 മാസം.

ബന്ധുക്കളുമായി അസുഖം; ശത്രുഭയം; തെററിദ്ധാരണകൾ; ധനനഷ്ടം, സ്ത്രീനിമിത്തം കുഴപ്പങ്ങൾ; അപസ്മാരാദിഗോഷ്ഠികൾ, ബന്ധനാശം, സഭ്യേതരന്മാരുമായി സംസൎഗ്ഗം; ഏകാന്തജീവിതം; നിരവധി ദുഃഖങ്ങൾ. എന്നാൽ അന്ത്യത്തിൽ എല്ലാബുദ്ധിമുട്ടുകളും തീൎന്നു് സുഖം അനുഭവിക്കുകയും ചെയ്യും.

---

Printed at the Saraswathi (Elec.) Ptg. & Pbg. House Trichur.

